പുസ്തകം ൧ ലക്കം ൬

൧൮൯൩ - ൧൦൬൯ കന്നി

# മലങ്കര ഇടവക പത്രിക

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ

പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

സംഗതിവിവരങ്ങൾ.

# ഫാമ ഫിണ്ടത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| കാഞ്ഞിരപ്പള്ളി കെ. എൻ. അയിപ്പ മജിസ്ട്രേട്ട് | ,, | [illegible] | ൧൪ | ൦ |
| കോട്ടയം എം. ഒ. തൊമ്മി | ,, | ൧ | ൧൪ | ൦ |
| ,, കററിച്ചേരിൽ കുഞ്ഞൻ കുഞ്ഞൻ | ,, | ൧ | ൦ | ൦ |
| ,, പടിഞ്ഞാറെത്തലയ്ക്കൽ കുഞ്ഞു | ,, | ൧ | ൧൪ | ൦ |
| ,, പള്ളത്തുശ്ശേരി തൊമ്മൻ | ,, | ൨ | ൦ | ൦ |
| ,, ,, കോര | ,, | ൧ | ൧൩ | ൭ |
| ,, പടശ്ശേരി കോര ഇട്ടൂപ്പ | ,, | ൧ | ൧൪ | ൦ |
| ,, കണ്ടഞ്ചിറ തൃത്തു വറുഗീസ ശിപായി | ,, | ൧ | ൧൩ | ൭ |
| ,, പുളിക്കത്ര കുഞ്ഞാക്കൊ | ,, | ൧ | ൧൪ | ൦ |
| ,, പെരുന്തെക്കരി വർക്കി മാത്തു | ,, | ൨ | ൨൧ | ൦ |
| ,, ചെമ്പാലത്ര ചാക്കൊ | ,, | ൧ | ൨൪ | ൭ |
| ,, തെപ്പറമ്പിൽ തൊമ്മി | ,, | ൧ | ൧൪ | ൦ |
| ,, കൊച്ചേട്ടു ഉലഹന്നൻ വർക്കി | ,, | ൧ | ൦ | ൦ |
| ,, ചിറക്കടവിൽ അബ്രാഹം | ,, | ൧ | ൧൩ | ൭ |
| ,, കരിശുംമൂട്ടിൽ ഉലഹന്നൻ | ,, | ൧ | ൧൩ | ൭ |
| ,, ബ- പുത്തൻപള്ളിയോഗത്തിൽനിന്നും | ,, | ൧ | ൧൪ | ൦ |
| ,, എറികാട്ടു മാത്തു അയിപ്പ | ,, | ൧ | ൧൪ | ൦ |
| ,, തെക്കെതലക്കൽ കുഞ്ഞൻവക്കീൽ | ,, | ൧ | ൧൪ | ൦ |
| ,, ബ- വേങ്കടത്തു അലക്സന്ത്ര യോസുകത്തനാർ അവർകൾ | | ൧ | ൧൪ | ൦ |
| ,, മാളേക്കൽ ചാണ്ടി | ,, | ൧ | ൧൪ | ൦ |
| ,, കരൊട്ടു കുഞ്ഞൻതൊമ്മി | ,, | ൨ | ൩ | ൭ |
| ,, ജി- അലക്സാണ്ഡർ മാസ്ററർ ബി- എ- | ,, | ൧ | ൧൪ | ൦ |
| ,, മണലെപ്പറമ്പിൽ ചാണ്ടി | ,, | ൧ | ൧൪ | ൦ |
| ,, കിഴക്കെ അററത്തു ചാക്കൊ | ,, | ൦ | ൧൪ | ൦ |
| ,, എരുത്തിക്കൽ കോര | ,, | ൧ | ൦ | ൦ |
| ,, ഇല്ലിക്കൽ ചാക്കൊ | ,, | ൨ | ൦ | ൦ |
| ,, താഴത്തങ്ങാടി സ്കൂൾ ഹെഡ്മാസ്ററർ | ,, | ൧ | ൧൪ | ൦ |
| ,, കരിയൊരത്തു മാത്തു | ,, | ൧ | ൧൪ | ൦ |
| ,, വരകത്തു കുഞ്ഞൻ വറുഗീസ | ,, | ൧ | ൧൪ | ൦ |
| ,, പടിഞ്ഞാറെപ്പറമ്പിൽ ഉതുപ്പു വാദ്ധ്യാർ | ,, | ൧ | ൧൪ | ൦ |
| ,, പുളിവെലിപ്പറമ്പിൽ കുഞ്ഞൻ മാസ്ററർ | ,, | ൧ | ൧൪ | ൦ |
| കുമരകം പി- കെ- പോത്തൻ മാസ്ററർ | ,, | ൧ | ൧൪ | ൦ |
| ബ- ചെങ്ങളം പള്ളിയോഗത്തിൽനിന്നും | | [illegible] | ൧൪ | ൦ |
| അയ്മനം കതളിക്കാട്ടുമാലിൽ ഉലഹന്നൻമാത്തു | ,, | ൧ | ൯ | ൦ |
| ബ- പള്ളത്തു പുത്തൻപള്ളിയോഗത്തിൽ നിന്നും | | ൧ | ൧൪ | ൪ |
| ,, എടത്തുംപടിക്കൽ കൊച്ചിട്ടി | ,, | ൧ | ൧൪ | ൦ |
| ബ- ചെങ്ങരൂർപള്ളിയോഗത്തിൽനിന്നും | | ൧ | ൨൧ | ൦ |
| വെണ്ണിക്കുളം പുത്തൻപറമ്പിൽ മത്തായി വാദ്ധ്യാർ | ,, | ൦ | ൨൭ | ൦ |
| എരവുകേരി പടിപ്പുരക്കൽ ഉമ്മൻ | ,, | ൧ | ൩ | ൭ |
| ,, വായനശാല സിക്രട്ടെരി | .. | ൨ | ൧൦ | ൦ |
| പുത്തൻകാവു വായനസംഘം സിക്രട്ടെരി | .. | ൦ | ൨൭ | ൦ |
| വെളിയം കാവൽപിള്ള ഇട്ടിയവിരാ | .. | ൧ | ൦ | ൦ |
| തുമ്പമൺ വടക്കെതാഴെത്തു ഇട്ടിച്ചെറിയ | .. | ൧ | ൧൪ | ൦ |
| ബ- പള്ളിയോഗത്തിൽനിന്നും | .. | ൧ | ൧൪ | ൦ |
| ബ- ഓമല്ലൂർ പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| ടി വടക്കെടത്തു ഗീവറുഗീസ | ,, | ൧ | ൧൪ | ൦ |
| ബ- മാക്കാംകുന്നു പള്ളിയോഗത്തിൽനിന്നും | | ൩ | ൦ | ൦ |
| ബ- പയ്യാരത്തുപള്ളിയോഗത്തിൽനിന്നു | | ൩ | ൦ | ൦ |
| പറക്കൊട്ടചന്ത കളീക്കൽ തോമ്മാ | ടി | ൧ | ൧൩ | ൭ |
| കൈപ്പട്ടൂർ തച്ചിൽ ഗീവറുഗീസ കൊച്ചയിപ്പ | ടി | ൧ | ൧൩ | ൭ |
| ടി വലിയവീട്ടിൽ വർക്കി | ടി | ൧ | ൧൪ | ൦ |
| ഓമല്ലൂർ ആറാറിയത്തു തെക്കെക്കര പുന്നക്കാട്ടു വടക്കേതിൽ ഗീവറുഗീസ (തുടരും) | ടി | ൧ | ൧൩ | ൭ |

# മലങ്കര ഇടവക പത്രിക

[ പുസ്തകം ൭ ]    ൧൦൭൪ ൧൮൯൮ (കന്നി)    [ ലക്കം ൯ ]

## മാർ ദീവന്നാസ്യോസ് സിമ്മനാരിയും സുറിയാനിസമുദായവും.

വിദ്യാഭ്യാസത്തിന്റെ പരമകാഷ്ഠയെ പ്രാപിക്കുവാൻ ഈ പത്തൊൻപതാം നൂററാണ്ടിൽ പ്രധാന മാൎഗ്ഗം ഇംഗ്ലീഷ ഭാഷാഭ്യാസനം തന്നെയാണെന്നുള്ളതിൽ ആൎക്കും രണ്ടു പക്ഷമില്ല. ഇംഗ്ലീഷു പഠിപ്പു നടപ്പായതു മുതൽ അന്യന്മാരെ ആശ്രയിച്ചിട്ടെങ്കിലും കാലാനുരൂപം ഇതരജാതികളോടൊപ്പം ഉയൎച്ച പ്രാപിക്കുവാൻ സുറിയാനികാർ മൌനമായിരുന്നിട്ടുമില്ല. പഠിപ്പു സമ്പാദിക്കുന്നവർ തങ്ങളുടെ സഹോദരന്മാരും തങ്ങളെപ്പോലെ ആയിത്തീരണമെന്നു പരമാൎത്ഥമായി ആഗ്രഹിക്കാതിരിക്കയും അതിനുവേണ്ടി പ്രസംഗിക്ക, എഴുതുക, പലരെയും ഉത്സാഹിപ്പിക്ക, ശാസിക്ക, എന്നീ പ്രവൃത്തികളിൽ മടിയായിരിക്കയും ചെയ്യുന്നില്ല. സമുദായത്തിന്റെ ഉയൎച്ചക്കു ഏറ്റവും കാരണഭൂതന്മാരായിരിക്കേണ്ട വൈദീക ഗണങ്ങൾ കാലോചിതം വിദ്യാഭ്യാസം ചെയ്യപ്പെടാതിരിക്കുന്നതിനെക്കുറിച്ചു പഠിപ്പുള്ളവർ വളരെ ക്ലേശിക്കുന്നതായും അറിയുന്നുണ്ടു. ഇത്ര വലിയ ഒരു സമുദായത്തിനു സ്വന്തമായി ഒരു ഉൽകൃഷ്ട പാഠശാലയെങ്കിലും നടത്തുവാൻ പ്രാപ്തിയില്ലാതെയിരുന്നതിനെക്കുറിച്ചു അന്യന്മാരുടെ ഇടയിൽ നമ്മെക്കുറിച്ചുള്ള പുഛവും അല്പമല്ലായിരുന്നു. സ്വന്തപാഠശാലയില്ലാഞ്ഞു അന്യരെ ആശ്രയിക്കേണ്ടി വന്നതിനാൽ മതവിഷയത്തിൽ നേരിട്ട അനൎത്ഥങ്ങൾ വിചാരിച്ചാൽ അതിനും കണക്കില്ല. ഇങ്ങനെയിരിക്കുന്ന ഒരു സന്ദൎഭത്തിൽ ആയിരുന്നു മാർ ദീവന്നാസ്യോസ സിമ്മനാരിയുടെ ഉത്ഭവം.

ഇതിന്റെ ആരംഭം മിക്കവാറും വായുവിൽ കോട്ടകെട്ടുന്ന സമ്പ്രദായത്തിൽ ആയിരുന്നു. ഇതു നടത്തിക്കൊണ്ടു പോകുവാൻ യാതൊരു മുതലും അതു ശാശ്വതമായിരിക്കുമെന്നു വിശ്വസിപ്പാൻ യാതൊരു ഉറപ്പും കൂടാതെ മുഴുവനും ദൈവത്തിൽമാത്രം ആശ്രയിച്ചും കൊണ്ടാണ അതിന്റെ ഭാരവാഹികൾ തങ്ങളെ ഏല്പിച്ച ചുമതല ഭരമേററതും പ്രവൃത്തിക്കുന്നതും എന്നു അറിയാത്തവർ ആരും ഉണ്ടെന്നു തോന്നുന്നില്ല.

ടെ പഠിപ്പുള്ള സഹോദരന്മാർ മേല്പറഞ്ഞതുപോലെ കല്ക്കത്താ പത്രം ആക്ഷേപിച്ചിരിക്കുന്ന പരിഷ്കൃതന്മാരുടെ സമ്പ്രദായത്തിലും വിശക്കുന്നവനോടു "നീ തീ കാഞ്ഞു തൃപ്തിപ്പെട്ടുകൊൾക" എന്നു യാക്കോബ ശ്ലീഹാ പറയുന്ന തരത്തിലും ചേരുന്ന പരിഷ്ക്കാരപ്രിയന്മാർ തന്നെയൊ അതല്ല വിദ്യാഭ്യാസത്താൽ വളർന്നു പ്രാപിച്ചിരിക്കുന്ന ജാത്യാഭിമാനം പ്രവൃത്തിയാൽ പ്രദർശിപ്പിക്കുന്നവരൊ എന്നു ഈ പരീക്ഷകൊണ്ടു തീർച്ചപറവാൻ ഞങ്ങൾ പ്രാപ്തന്മാരായി തീരും. സിമ്മനാരി വീഴ്ചയായി പോയെക്കുമെന്നൊ തങ്ങളുടെ ഔദാര്യം നഷ്ടമായിപ്പോയെക്കുമെന്നൊ സംശയിക്കുന്നതായി ഇവരെക്കുറിച്ചു ഇനി ഒഴികഴിവു വിചാരിപ്പാൻ കാരണം ഉണ്ടാകയില്ല. ഈ ഗഡുവിൽ ഇവർ മൌനമായിരുന്നു കളയുമെങ്കിൽ ഇവർ സമുദായത്തിന്റെ ശോചനീയമായ അവസ്ഥയെക്കുറിച്ചു വെറും പ്രസംഗങ്ങൾ പറയാതിരിക്കതന്നെ ഭേദം. നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു. ഉപ്പിനു ഉറയില്ലാതെ വന്നാൽ അതു പുറത്തെക്കു തള്ളപ്പെടുവാൻ അല്ലാതെ ഒന്നിനും കൊള്ളുകയില്ലെന്നുള്ള വേദവാക്യം ഇവരൊടു നന്നായി ചേരും.

അപ്രകാരംതന്നെ പഠിപ്പിൽ കുറഞ്ഞവരെന്നു വിചാരിക്കപ്പെടുന്ന പൊതുജനത്തോടും അല്പം പറഞ്ഞുകൊള്ളട്ടെ. അന്യന്മാരുടെ ഇടയിൽ നിങ്ങളെക്കുറിച്ചുള്ള നിന്ദയെ നീക്കിക്കളവാനാണ നമ്മുടെ സിമ്മനാരിയുടെ പ്രധാന ഉദ്ദേശം. ഈ സന്ദർഭത്തിൽ നിങ്ങൾ മൌനമായിരിക്കരുതെന്നു ഞങ്ങൾ അപെക്ഷിക്കുന്നു. സിമ്മനാരി ഭാരവാഹികളെ ഇതുവരെ സഹായിച്ച നിങ്ങളുടെ കയ്യും മടിശ്ശീലയും ഈ അവസാന സന്ദർഭത്തിൽ തുറന്നിരിക്കട്ടെ. നമുക്കു ചുവരുണ്ടു. ചിത്രമെഴുതിയാൽ മതി. ചുവരില്ലാതെ ചിത്രമെഴുതുവാൻ തുനിയുന്നവരുടെ വൈരാഗ്യം നിങ്ങൾ കാണുന്നില്ലയൊ. രണ്ടിനും അവർ പ്രാപ്തരാകുമെങ്കിൽ അവരെക്കാൾ ബലവാന്മാരായ നമുക്കു ഒന്നിനു പോലും പ്രാപ്തിയില്ലെന്നു നിങ്ങൾ വരുത്തരുതു്. നിങ്ങളിൽ നിന്നു വളരെ സഹായം സിമ്മനാരിക്കു ഉണ്ടായിട്ടുള്ളതു ശരിതന്നെ. എങ്കിലും നിങ്ങളുടെ എണ്ണത്തിനും പുഷ്ടിക്കും തക്കവണ്ണം ഒന്നും നിങ്ങൾ ചെയ്തിട്ടില്ല.

---

പാപ്പായുടെ

# സർവ്വാധിപത്യം

(൩)

അനന്തരം സർവസഭകളുടെയും മേലദ്ധ്യക്ഷൻ എന്നുള്ള നാട്യ അധികാരം പാപ്പായ്ക്കുണ്ടായ ചരിത്രം കൂടെ പറഞ്ഞു ഇതു അവസാനിപ്പിക്കാം. അകമാനത്തിനടുത്ത ഇടയൻ എന്നുള്ള സ്ഥാനപ്പേർ ൬൦൩ൽ റോമ്മാ മേല്പട്ടക്കാരനായിരുന്ന ൮-ാം ബൊനപ്പാസി എന്നയാൾക്കു

ഫോകസ ചക്രവൎത്തിയാൽ ആദ്യമായി നൽകപ്പെട്ടതായിരുന്നു. അതിനുള്ള കാരമാണ രസം. ചക്രവൎത്തിയായിരുന്ന മൊറീഷ്യസിനെ കുലചെയ്തുംവച്ചാണ ഫോകസ ചക്രവൎത്തി സ്ഥാനത്തു പ്രവേശിച്ചതു. കുസ്തന്തിനോപ്പുരിയിലെ പാത്രിയക്കീസായിരുന്ന കുറിയാക്കോസ കുലപാതകനായ ഫോകസിന്റെ പ്രവൃത്തികളെ ശാസിക്കയും അയാളെ ചക്രവൎത്തിയായി അംഗീകരിക്കുവാൻ തൎക്കിക്കയും ചെയ്തു. ബൊനപ്പാസി പാപ്പായൊ കുലപാതകനെ നീതീകരിച്ചു. അതിനാൽ കുറിയാക്കോസ പാത്രിയക്കീസിനെ കീഴ്പെടുത്തുവാൻ വേണ്ടി റോമ്മാസഭയെ സകല സഭകളുടെയും മാതാവും അവിടത്തെ പാത്രിയക്കീസിനെ ആകമാനത്തിനടുത്ത മേലദ്ധ്യക്ഷനമായി ചക്രവൎത്തിയും, ഫോകസിനെ ന്യായമായ ചക്രവൎത്തിയാക്കി ബൊനപ്പാസി പാപ്പായും പരസ്പരം അംഗീകരിച്ചു പ്രസിദ്ധപ്പെടുത്തി. ആകയാൽ ഈ നാട്യസ്ഥാനവും അധികാരവും ദൈവ വെളിപാടിനാൽ അല്ല, കുലപാതകനായ ഒരു രാജാവിൽനിന്ന ഉത്ഭവിച്ചതായിരുന്നു. (റോംസ് തീയറി ഓഫ് ട്രാഡിഷ്യൻ. ൻ.)

ഇങ്ങനെ അന്യായമായും തിന്മയെ പുലൎത്തുന്നതിന വേണ്ടിയും നൽകപ്പെട്ട ഉന്നതപ്പേരിനും അധികാരത്തിനും പ്രാചീനത്വം കല്പിച്ചു മനുഷ്യരെ തട്ടിക്കുവാന റോമ്മാ അന്നുമുതൽ വളരെ വഞ്ചനകൾ പ്രവൃത്തിച്ചിട്ടുണ്ട. അവകളെ എല്ലാം പറവാൻ നമുക്കു സ്ഥലവും സമയവും മതിയാകയില്ലാത്തതിനാൽ ദൃഷ്ടാന്തത്തിനായി ഒന്ന താഴെ പറയുന്നു.

പാപ്പാക്കു പത്രോസിൽനിന്ന സ്ഥാനവും സ്വാധിപത്യവും ലഭിച്ചു എന്ന ജനങ്ങളെ ബോധപ്പെടുത്തുവാൻവേണ്ടി ശുദ്ധപത്രോസു തന്നെ സിംഹാസനം സ്ഥാപിച്ചതിന ഒരു പ്രത്യക്ഷ തെളിവായി പത്രോസിന്റെ സാക്ഷാത സിംഹാസനമെന്ന പറഞ്ഞു ഒരു പഴയ കസേര ഒരു ചിരന്തന പദാൎത്ഥമായി റോമ്മായിൽ സൂക്ഷിച്ചു വന്നിരുന്നു. ഇതു സാക്ഷാൽ പത്രോസിരുന്ന സിംഹാസനമെന്നു പറഞ്ഞു പ്രതിവൎഷം ജനുവരി മാസം ൧൮-ാം നു- പരസ്യമായി പ്രദൎശിപ്പിക്കയും ആ ആഘോഷത്തിന വളരെ ആൾക്കൂട്ടകയും പതിവുണ്ടായിരുന്നു. എന്നാൽ ൧൬൬൨-ാമാണ്ടിൽ ഈ കസേര മിനുസപ്പെടുത്തിയപ്പോൾ ക്രിസ്തുവിനു മുമ്പു ജീവിച്ചിരുന്ന ഒരു ഗ്രീക്കുകാരനായ ഹെർക്യൂലിസിന്റെ പന്ത്രണ്ടു പരാക്രമങ്ങളുടെ സ്മരണക്കു വേണ്ടി അവകൾ ഈ കസേര മേൽ കൊത്തിയിരുന്നതായി കണ്ടു. അപ്പോൾ ഈ കസേര പത്രോസിന്റേതല്ല, ഒരു പുറജാതിക്കാരന്റേതെന്ന വെളിപ്പെട്ടുപോയി. ഇതു കൊണ്ടു അടങ്ങുമോ. ഇല്ല. പിറെറ ആണ്ടിലും പത്രോസിന്റെ സിംഹാസനമൊന്ന ചൂണ്ടിക്കാണിക്കണമല്ലൊ. അതിന വേണ്ടി അന്നമുതൽ വേറൊരു പഴയ കസേര പത്രോസിന്റെ സാക്ഷാൽ സിംഹാസനമാക്കി വച്ചിരുന്നു. ൧൮൦൮-ൽ നാപ്പോലിയൻ ബോനപ്പാട്ട എന്ന ചക്രവൎത്തി റോമ്മാപ്പട്ടണം പിടിച്ച സമയം അദ്ദേഹത്തിന്റെ പരിശോധനയിൽ ഈ കസേര മേൽ ചില എഴുത്തുകൾ കണ്ടെത്തി

പ്പെട്ടത്തിയപ്പോൾ "ലായില്ലഹാ ഇല്ലള്ളാ മഹമ്മദള്ളാ റസ്സൂറള്ളാ" എന്ന മഹമ്മദുമത വിശ്വാസപ്രമാണം കൊത്തിയിരുന്നതായി കാണപ്പെട്ടു. കുരിശുയുദ്ധത്തിൽ പലസ്തീൻ രാജ്യത്തുവച്ചു കിട്ടിയ കവച്ചപങ്ങളിൽ ഒന്നായിരുന്ന ഇതെന്നു അപ്പോൾ വെളിപ്പെട്ടു. ഈ കഥങ്ങൾ ഉണ്ടാക്കിപ്പറയുന്നതല്ല. ഇവയെ കണ്ടു സാക്ഷിക്കുന്നവർ വൈരാഗ്യറോമ്മാമതക്കാർ തന്നെയാണ്. (ഗയാക്കൊമൊ ബാർട്ടൊലിനി എന്ന റോമ്മാക്കാരന്റെ പുസ്തകം ൩൨-ാം പുറം നോക്കുക) സർവ്വാധിപത്യത്തിന്റെ ഉത്ഭവവും അതിനെ സ്ഥിരപ്പെടുത്തുവാൻ റോമ്മാ പാപ്പാമാർ ചെയ്തുവന്ന സൂത്രങ്ങളും ഇപ്രകാരമാകുന്നു.

ആകയാൽ റോമ്മാ മതാനുസാരികളായ സഹോദരന്മാരെ! പാപ്പാ അപഹാരിയും നാട്യക്കാരനുമാണെന്നു ഇതുകൊണ്ടു നിങ്ങൾ ഗ്രഹിപ്പീൻ. നിഖ്യാസുനഹദോസിനാൽ പടിഞ്ഞാറുകാരുടെ മേൽ അധികാരിയാക്കിയ ഈ ആൾക്കു കിഴക്കിന്നടുത്തവരായ നിങ്ങളുടെ മേൽ യാതൊരധികാരവുമില്ലെന്നു ആലോചിപ്പീൻ. നാമെല്ലാവരും സഹോദരന്മാരാണ. നാം കിഴക്കിന്നടുത്തവരുമാണ്. നമുക്കു സുവിശേഷം അറിയിച്ച മാർതോമ്മാശ്ലീഹാ ഇവിടെവന്നുപ്രസംഗിച്ചതു പാപ്പായെ വണങ്ങണമെന്നല്ല മിശിഹായെ വിശ്വസിക്കണമെന്നായിരുന്നു. കിഴക്കു ഒക്കയുടെയും മേലദ്ധ്യക്ഷത പരിശുദ്ധാത്മാവു മൂലം ശുദ്ധ നിഖ്യാസുനഹദോസിനാൽകൊടുക്കപ്പെട്ടതു അന്ത്യോഖ്യാ സിംഹാസനത്തിനായിരുന്നു. ഇതിനെ റോമ്മാസഭയ്ക്കും നിഷേധിപ്പാൻപാടില്ല. എന്തെന്നാൽ വരാപ്പുഴ കഴിഞ്ഞുപോയ മർസലീനൊസ മെത്രാനാൽ ഉണ്ടാക്കപ്പെട്ട സത്യവേദചരിത്രം ൩൯-ം ൪൦-ം പുറങ്ങൾ വായിച്ചാൽ ഈ ഇന്ത്യാരാജ്യം എന്നു മാത്രമല്ല, കിഴക്കു ഒക്കയും അന്ത്യോഖ്യപാത്രിയക്കാ സിംഹാസനത്തിൻകീഴായിരുന്നു എന്നും പാത്രിയക്കീസു തന്റെകീഴ ഒരു സർവ്വാധികാര്യക്കാരൻ എന്നപോലെ നിയമിക്കപ്പെട്ടിരുന്ന ബാബേലിലെ മേല്പട്ടക്കാരൻ മുഖാന്തിരമായി നമ്മെ ഭരിച്ചുവന്നു എന്നും വ്യക്തമായി സമ്മതിച്ചിരിക്കുന്നതു നിങ്ങൾക്കു കാണാം. ൧൫൦൦-ാമാണ്ടുവരെ പാപ്പായുടെ നാമമെ ഠരം നാട്ടിൽ കേൾക്കപ്പെട്ടിരുന്നില്ല. അതിനു മുമ്പുണ്ടായ നമ്മുടെ പിതാക്കന്മാർ എല്ലാവരും പാപ്പായെ വഴങ്ങാഞ്ഞതുകൊണ്ടു നശിച്ചു പോയിരിക്കുന്നു എന്നു നിങ്ങൾ വിചാരിക്കുന്നുവൊ?. പരിശുദ്ധ പൊലികാപ്പ്, കപ്രിയാനോസുമുതൽപേർ പാപ്പായെ വഴങ്ങാഞ്ഞിട്ടും മിനിററു നേരം പോലും ബെസ്സൂക്കാനായിൽ ഇരിക്കാതെ മോക്ഷത്തിൽ പ്രവേശിച്ചു എന്നു സമ്മതിക്കുന്ന സ്ഥിതിക്കു നമ്മുടെ പിതാക്കന്മാരും ഇന്നു യാക്കോബായക്കാരായ ഞങ്ങളും അശേഷം നശിച്ചു പോകുമെന്നു പറയാമൊ?. ഒരിക്കലും പാടില്ല. മോക്ഷത്തിന്റെ താക്കോൽ പാപ്പായുടെ കൈവശമാണെന്നു പറയുമായിരിക്കാം. അതു പൈപ്പു ഒടിഞ്ഞ താക്കോലാണ. പത്രോസിനെ കർത്താവു താക്കോൽ ഏല്പിക്കയും അതു അദ്ദേഹത്തിന്റെ പിൻഗാമികൾ വശം ഇരിക്കയും ചെയ്യുന്നു എന്നു നിങ്ങൾ വിശ്വസിക്കുന്നു എങ്കിൽ ഇതാ നേരെ അനന്തിരവൻ, റോമ്മായിക്കു പോലും തക്കിച്ചുകൂടാത്ത പിൻ തുട

ച്ചകാരൻ, പ്രതിവൎഷം കുംഭം ൨൨-ാം [torn] - റോമ്മാപ്പള്ളികളിൽ പെ
രുനാൾ ആഘോഷിക്കപ്പെടുന്ന സിംഹാസനത്തിന്മേൽ അധികൃതൻ, പൈപ്പുള്ള താക്കോൽ പിടിച്ചിരിക്കുന്നവൻ അന്ത്യോഖ്യായിൽ ഇരിക്കുന്നു. റോമ്മാ സഭയുടെ അനേക ഇടൎച്ചകളെയും മൂഢതകളെയും ഞങ്ങൾ ഇപ്പോൾ പറയുന്നില്ല. പറവാൻ സമയവും ഇല്ല. രക്ഷയ്ക്കു ഒരു പ്രധാന വിഷയമായി നിങ്ങൾ വിചാരിക്കുന്ന പത്രോസിന്റെ പിൻതുടൎച്ചയെ മാത്രം ആലോചിച്ചാൽ പാപ്പാ വെറും നാട്യക്കാരനും ഇല്ലാത്ത അവകാശത്തെ അപഹരിച്ചവനും തനിക്കുതന്നെ ഇല്ലാത്തതു മറ്റുള്ളവൎക്കു കൊടുപ്പാൻ ത്രാണിയില്ലാത്തവനും ആണെന്നും നേരെയുള്ള അവകാശിയെ ഞങ്ങൾ പിൻതുടൎന്നിരിക്കുന്നു എന്നും നിങ്ങൾക്കു കാണാം. നേരെമറിച്ചു റൊമ്മായിലെ ഒരു പാപ്പായും പരിശുദ്ധനെന്നു സമ്മതിക്കപ്പെട്ടവനുമായ ശുദ്ധ ഗ്രെഗൊറി, ആകമാനത്തിന്നടുത്തതെന്നു പറയുന്ന സ്ഥാനവും അധികാരവും തനിക്കൊ തന്റെ പൂൎവന്മാൎക്കൊ ലോകത്തിൽ ഏതൊരു മേല്പട്ടക്കാരനൊ എടുക്കുവാൻ പാടില്ലാത്തതും എടുക്കുന്നതായാൽ അതു അന്തിക്രിസ്തുവിന്റെ പിൻഗാമിക്കു മാത്രം ചേരുന്ന ഒരു പ്രവൃത്തിയായി വരുന്നതുമാണെന്നു സ്പഷ്ടമായി പറഞ്ഞിരിക്കുന്നതു നിങ്ങൾ വായിച്ചല്ലൊ. കുലപാതകനായ ഒരു രാജാവിനാൽ തന്റെ ദുഷ്ടതയെ നീതികരിക്കുന്നതിനു വേണ്ടി കൊടുക്കപ്പെട്ട പേരും അധികാരവും ആധാരമാക്കി നമ്മുടെ ഇന്ത്യാമേലും ലൊകത്തിന്റെ എല്ലാ ഭാഗങ്ങൾ മേലും മേല്ക്കോയ്മ എടുക്കുന്ന ൰൩-ാം ലെയൊനും അദ്ദേഹത്തിനു മുമ്പു ൮-ാം ബൊനിപ്പാസി വരെയുള്ള എല്ലാ പാപ്പാമാരും ശുദ്ധ ഗ്രെഗൊറിപാപ്പായുടെ ദൃഷ്ടിയിൽ അന്തിക്രിസ്തുവിന്റെ പിൻഗാമികൾ അല്ലയൊ? അതെ, ശുദ്ധഗ്രഗോറി പാപ്പായുടെ വചനപ്രകാരം "തന്നൊടുകൂടെ ഐക്യപ്പെട്ടിരിക്കുന്ന മാലാഖമാരുടെ ലെഗിയൊനുകളെ നിന്ദിച്ചും വൎച്ചു വലിപ്പത്തിന്റെ ഉച്ചത്തിൽ എത്തി ആൎക്കും കീഴ്പെടാതെ എല്ലാവൎക്കും മേലായി ഇരിക്കുവാൻ ശ്രമിക്കയും, ഞാൻ സ്വൎഗ്ഗത്തിലെക്കു കരെറി നക്ഷത്രങ്ങൾക്കു മെൽ എന്റെ സിംഹാസനത്തെ ഉയൎത്തുമെന്നു പറകയും ചെയ്യു" ആ ആകല്ക്കറുസായുടെ പിൻഗാമിയായിരിക്കുന്ന ൰൩-ാം ലെയൊനെ ആശ്രയിക്കുന്നതിനാൽ നിങ്ങളും മിശിഹായിക്കു ശത്രുക്കളായി തീൎന്നിരിക്കുന്നു എന്നു അറിഞ്ഞു മനസ്സുതിരിവീൻ. കിഴക്കിന്നടുത്തവരുടെ സാക്ഷാൽ ഇടയന്റെ ആജ്ഞയിലെക്കു ഓടി വരുവീൻ.

---

## ദീപികാ ലേഖകന്റെ അസംബന്ധം.

(തുടൎച്ച)

൫. ദീപികയുടെ പിന്നത്തെ ആക്ഷെപം ഇവിടെ നെസ്തോൎകാരും ഇടയ്ക്കു വന്നിരുന്നപ്പോൾ അവരെ കൈക്കൊണ്ടതു സത്യവഴിക്കാർ എന്നുള്ള വിശ്വാസത്തിന്മെൽ ആണെന്നു ഞങ്ങൾ പറഞ്ഞതു അബദ്ധമാണെന്നു വരുത്തുവാൻ ഇവിടത്തുകാർ അത്ര വിവരമില്ലാത്തവർ അല്ലായിരുന്നു എന്നാണ. ഇവിടത്തെ ക്രിസ്ത്യാനികളുടെ അന്നത്തെ തിരിച്ചറിവിന്റെസ്ഥിതി അറിവാൻ ഒരുറോമ്മാസാക്ഷിതന്നേ പറയാം.

പ്രയർ ജൊർദാനസ എന്നൊ[...]ളിനെ സഹജീവി കേട്ടിരിക്കുമെല്ലൊ. അയാൾ പാപ്പാമാരുടെ ആജ്ഞയൊടുകൂടെ ൧൪-ാം നൂറ്റാണ്ടിൽ വന്ന ഒരു പാദ്രിയാണ. ഇവിടത്തെ ക്രിസ്ത്യാനികളെ കുറിച്ചു ആ മനുഷ്യൻ പറയുന്നതു- "ഇവിടെ അങ്ങും ഇങ്ങും ചിതറപ്പെട്ട ഒരു ജനം ഉണ്ടു. അവർ ക്രിസ്ത്യാനികൾ എന്നു പറയുന്നു, സാക്ഷാൽ അല്ലാതാനും.......വിശ്വാസത്തെക്കുറിച്ചു അവർക്കു ഒരറിവും ഇല്ല. മാർതൊമ്മായെക്കുറിച്ചു ക്രിസ്തു എന്നു അവർ വിശ്വസിക്കുന്നു" (വണ്ടെർസ ഓഫ് ദി ഈസ്റ്റ) മാർതൊമ്മായെ ക്രിസ്തു എന്നു വിചാരിക്കയും വിശ്വാസത്തെക്കുറിച്ചു ഒരറിവും ഇല്ലാതിരിക്കയും ചെയ്യുവർ ക്രിസ്തുവിന്റെ സ്വഭാവത്തെക്കുറിച്ചു യാക്കൊബായയും നെസ്തൊറും തമ്മിൽ ഉള്ള അഗാധഭേദത്തെ തിരിച്ചറിവാൻ എന്തുമാത്രം ശക്തന്മാരാകുമെന്നു ദീപിക പറഞ്ഞുകേട്ടാൽ കൊള്ളാം. അന്നത്തെ സ്ഥിതി പോകട്ടെ. ഇന്നത്തെ കാര്യംതന്നെ തെളിവു തരാം. ദീപികാ ആപ്പീസിൽ ൧൮൯൦-മാണ്ടു ജ്ഞാനകീർത്തനങ്ങൾ എന്നു പറഞ്ഞു ഒരു പുസ്തകം അച്ചടിച്ചതു ഞങ്ങൾ വായിച്ചുകണ്ടു. ഇതു ഒരു വിശാരിജെനറാൾ പരിശോധിച്ചതു, ഒരു മെത്രാൻ സാക്ഷിച്ചതു, എസ്കിപ്പെരി ധരിച്ച സന്യാസപട്ടക്കാർ അച്ചടിപ്പിച്ചതു. ഇതിന്റെ ൯൩-ാം പുറത്തു ൩-ം ൪-ം വരികളിൽ പറഞ്ഞിരിക്കുന്ന വാക്കുകൾ കല്ക്കെദോൻ സൂനഹദോസിനും റൊമ്മായുടെ അഗാധമായ ഒരു ഉപദേശത്തിനും തെററാണ. ഈ പരിഷ്കാരകാലത്തു ഈ വിദ്വാന്മാർ പരിശോധിച്ചിട്ടു ഈ അബദ്ധം കണ്ടുപിടിക്കുവാൻ കഴിഞ്ഞില്ലെങ്കിൽ അന്നത്തെ സ്ഥിതി പറയണമെമൊ.

൬. കൽദായക്കാരിൽ യാക്കൊബായക്കാരും ഉണ്ടായിരുന്നു എന്നു മേൽ കാണിച്ചുവല്ലൊ. ഇതിനു എതിരായി അസെമ്മാനൊ റുഗ്ഗയെലൊ പ്രൊപ്പഗാന്തയൊ ആരുതന്നെ പറഞ്ഞിരുന്നാലും വിവരക്കെടാണെന്നു തീർച്ചയാണ. യാക്കൊബായ കാതൊലിക്കാമാരുടെ ദീർഘകാലത്തെ ലിസ്റ്റു വേണമെങ്കിൽ ബർഎബ്രായയുടെ നാളാഗമത്തിൽ കാണാം. ഇദ്ദേഹത്തിന്റെ കൃതികൾ അസ്സെമ്മാനെക്കാൾ ഒട്ടും താണതരം അല്ലെന്നു ദീപികാലേഖകൻ അറിഞ്ഞിട്ടില്ലെങ്കിൽ ചെംബെർസ സൈക്ലൊപീഡിയായിൽ സുറിയാനിഭാഷയെക്കുറിച്ചു പറഞ്ഞിട്ടുള്ള ഭാഗം വായിച്ചു നൊക്കട്ടെ. യാക്കൊബിയക്കാർ കൽദായക്കാരിൽ ഉണ്ടായിരുന്നെങ്കിൽ അവർ ഇല്ലാതെയായതു എപ്പൊൾ എന്നൊ കാരണം എന്തെന്നൊ പറയണമെന്നു ദീപിക ചോദിക്കുന്നു. ഇല്ലാതായെന്നു ആരാണ്ടു പറഞ്ഞതുപൊലെയാണ ഇയാളുടെ ചോദ്യം. കണ്ണു തുറന്നുനോക്കിയാൽ പരദേശത്തു ബാബെൽ കാതൊലിക്കാ ഇടവക അതൃത്തികളിലും മലയാളത്തും കൽദായക്കാരായ യാക്കൊബിയക്കാരെ കാണാം. ഞങ്ങൾ ശങ്കും തുറന്നല്ലെ നില്ക്കുന്നതു കാണരുതെ.

൭. പിന്നത്തെ വാദം ബുക്കാനാൻ കേട്ടെഴുതിയെന്നാണ. ശരിയായിരിക്കും. റോമ്മാ ചരിത്രക്കാർ എല്ലാം കണ്ടെഴുതിയവർ ആണെന്നു പറയാമൊ. അവർ ജീവിച്ചകാലവും അവർ കഥിക്കുന്ന ചരിത്രങ്ങൾ സംഭവിച്ചകാലവും തമ്മിൽ താരതമ്യപ്പെടുത്തുമ്പൊൾ ഈ എഴുത്തുകാർ മനുഷ്യജന്മത്തിൽ ഉൾപ്പെട്ടവർ എങ്കിൽ അവരും കേട്ടെഴുതിയവർ ആയിരിപ്പാനെ ഇടയുള്ളു.

൮. ദീപികയുടെ അടുത്തയുക്തി പറങ്കികൾ ആദ്യം ഇവിടെ വന്നപ്പൊൾ അവരൊടു നസ്രാണികൾ പറഞ്ഞവാക്കിൽ അന്ത്യോഖ്യായെക്കുറിച്ചു ഒന്നും സൂചിപ്പിച്ചതായി കേരളപഴമയിൽ കാണുന്നില്ലന്നാകുന്നു. ദീപികക്കു ഇത്ര ലക്കില്ലാതെപോയതു ആശ്ചര്യംതന്നെ. "ഞങ്ങൾക്കു മെത്രാന്മാരെ അയക്കുന്നതു സുറിയായിലെ കാതൊലിക്കാ ആകുന്നു" എന്നു നസ്രാണികൾ പറങ്കികളൊടു പറഞ്ഞതായി കേരളപഴമയിൽ വായിക്കുന്നു. നെസ്തൂർ പാത്രിയർക്കീസിന്റെ ഇരിപ്പു സുറിയായിലൊ പാർസിയായിലൊ ഇവ രണ്ടും തമ്മിൽ എന്തു അകലം ഉണ്ടു. എന്നീ സംഗതി ഭൂമിശാസ്ത്രവും ചരിത്രവും വായിച്ചു പഠിക്കുമ്പൊൾ വാദമുഖം വെളിപ്പെടും. സുറിയായിലെ സിംഹാസനമാകുന്ന അന്ത്യോഖ്യാക്കീഴുള്ള കാതൊലിക്കാ എന്നല്ലയൊ അർത്ഥമാകുന്നതു. അതൊ പാർസിയായിലെ നെസ്തൂർ കാതൊലിക്കാ എന്നു വരുമൊ. ഞങ്ങളുടെ ഈ യുക്തിക്കു ഒരുവേള ബലമില്ലെന്നു ദീപിക വിചാരിക്കുന്ന പക്ഷവും അവരുടെ വാദത്തിനു ഇതിൽ തെളിവില്ലെന്നു തീർച്ചതന്നെ. നേരെമറിച്ചു ബാബെലിൽ ഒരു യാക്കൊബായ കാതൊലിക്കായും തുടർച്ചയായി ഉണ്ടായിരുന്നു എന്നു കാണിച്ചിരിക്കുന്ന സ്ഥിതിക്കു നസ്രാണികൾ പറഞ്ഞ ഈ കാതൊലിക്കാ ഇതിൽ ഏതാണെന്നു ദീപികയുടെ തെളിവു എവിടെ. കിഴക്കിന്റെ കാതൊലിക്കാ അന്ത്യോഖ്യാക്കീഴായിരുന്നു എന്നു വരാപ്പുഴ ചരിത്രം പറയുന്ന സ്ഥിതിക്കു ൧൨൦൦ വർഷമായി അന്ത്യോഖ്യായിൽനിന്നു ഭരിക്കപ്പെ

ച്ചുവരുന്നു എന്നു നസ്രാണികൾ പറഞ്ഞതായി വ്യുകാനാൻ സാക്ഷിക്കുന്നതുതന്നെയല്ലയൊ കേരളപഴമയും സാക്ഷിക്കുന്നതു. അപ്പൊൾ ‘‘പണ്ടെതൊട്ടു അന്ത്യോഖ്യായിലെ പാത്രിയർക്കീസച്ചൻ നമ്മെഭരിക്കുന്നു എന്നു ഇട്ടിതൊമ്മൻ കത്തനാർ എഴുതിയതു അസത്യമായിവരികയില്ല.

൯. അനന്തരം ൭- ൧൦- നൂറ്റാണ്ടുകളിൽ യാക്കൊബായഭരണമായിരുന്നു എന്നു ഗെഡീസ് ഹൊഗ് ഫൊവ്വാർഡ് ഈ ചരിത്രക്കാരെ ഞങ്ങൾ ചൂണ്ടികാണിച്ചതിൽ ഇവരുടെ തെളിവു വെറും ഊഹാപൊഹങ്ങൾ ആണെന്നും അന്നത്തെ യാക്കൊബായ മെത്രാന്മാരുടെ പേർ പറഞ്ഞു കൊടുക്കണമെന്നും ദീപിക പറയുന്നു. നല്ല യുക്തിതന്നെ. അന്നത്തെചരിത്രം അസെമാൻമുതൽപെർ പറയുന്നതു കണ്ടകാര്യമൊ സ്വർഗ്ഗത്തിൽനിന്നു മാലാഖാ ഇറങ്ങിപറഞ്ഞതൊ ആയിരിക്കാമെന്നും അന്നത്തെ നെസ്തോർ മെത്രാന്മാരുടെ പേരുകൾ ചരിത്രത്തിൽ ധാരാളം കാണ്മാനുണ്ടെന്നും ദീപിക ഭാവിക്കുന്നുണ്ടെങ്കിൽ തുടർച്ചയായ പേരുകളും കാലങ്ങളും കേട്ടാൽ കൊള്ളാം. യാക്കൊബായമെത്രാന്മാരുടെ പേരുകൾ കാണിച്ചുകൊടുക്കുവാൻ ഞങ്ങളോടു ആവശ്യപ്പെടുന്നതുപൊലെ നെസ്തോർ മേത്രാന്മാരുടെ പേരുകൾ കാണിച്ചുതരുവാൻ ഞങ്ങൾ അങ്ങോട്ടും ആവശ്യപ്പെടുന്നു. ഇതൊടു അനുബന്ധിച്ചുതന്നെ മാർ ഗ്രീഗൊറിയൊസിന്റെകാലത്തു മുമ്പിൽ ഇവിടെ നടപ്പായിരുന്ന കൽദായക്രമം മാററി ഒരു സുറിയാനിക്രമം സ്ഥാപിക്കുവാനുള്ളകാരണം ദീപിക ചോദിച്ചിരിക്കുന്നു. മുമ്പിൽ നടപ്പുണ്ടായിരുന്ന ക്രമം ഏതാണെന്നു തെളിയിച്ചെച്ചുവേണമെല്ലൊ മാററം ചോദിക്കാൻ. അതു ഒരുകൽദായക്രമം ആണെന്നുമാത്രമെ ദീപിക പറയുന്നുള്ളു. ഇപ്പൊൾ പഴയകൂററുപള്ളികളിൽ കാണുന്ന ക്രമമായിരിക്കുമൊ. ഭാഷാരീതിയും കവിതാസമ്പ്രദായവും അറിഞ്ഞുകൂടാത്തവരാൽ ഉണ്ടാക്കപ്പെട്ടതെന്നു പ്രത്യക്ഷമായി കാണാവുന്ന ആക്രമം തന്നെയൊ? അതു പൂർവീകമാണെങ്കിൽ അതിന്റെ ഒരുശരിപകർപ്പു വല്ലപരദേശ സഭകളിലും കാണണമെല്ലൊ. പരദെശത്തു എവിടെയെല്ലാം ‘‘ഈ കൽദായക്രമം’’ നടപ്പുണ്ടു? വണ്ടുമൂളുന്നതുപൊലെയുള്ള ആരാഗങ്ങളും ഗദ്യം പദ്യമായി ഭാഷിച്ചുനീട്ടുന്ന ലയങ്ങളും അതിനു അനുരൂപമായ ഭാഷാരീതിയും പരദെശങ്ങളിൽ ഉത്ഭവിച്ച പുരാണ ക്രമങ്ങളാണെന്നു പറയാമൊ.

൧൦. റൊമ്മാ ബന്ധനസ്ഥലങ്ങളുടെ മൂർച്ചയും തങ്കക്കാശുവച്ച കൊഴുക്കട്ടയുടെ ആകർഷണവുംകൂടാതെ മാർ ഗ്രീഗൊറിയൊസിനെ ഇവിടത്തുകാർ കൈക്കൊണ്ടതു വിശ്വാസം മൂലമാണെന്നു ഞങ്ങൾ പറഞ്ഞതിനു സഹൊദരിയുടെ സമാധാനം ‘‘ശിക്ഷയെഭയന്നും സമ്മാനത്തെമൊഹിച്ചും വിശ്വാസകാര്യത്തിൽ നസ്രാണികൾ ഒന്നും പ്രവൃത്തിച്ചിട്ടില്ലെന്നു’’ വേണമെങ്കിൽ ധാരാളം തെളിയിച്ചുതരാമെന്നാണു. എപ്പൊഴാണൊ ദൈവത്തിനറിയാം. ഞങ്ങൾ മറിച്ചു ഇപ്പൊൾ തന്നെ തെളിയിക്കാം. ഉദിയമ്പെരൂർ സൂനഹദൊസിനു പള്ളിക്കാരെവിളിച്ചിട്ടു ആരുംകൂടാതിരുന്നു. കടശി സൂനഹദൊസിൽ കൂടാത്തവരുടെ വസ്തുക്കൾ കെട്ടിവിളിക്കുമെന്നു പെരുംപടപ്പിൽനിന്നു ഒരു വിളംബരം വാങ്ങി മെത്രാൻ പ്രസിദ്ധം ചെയ്തതിൽ പിന്നെയാണു ജനം കൂടിയതെന്നു കേട്ടെഴുതിയ ആൾഅല്ല കൂടെ ഉണ്ടായിരുന്ന മേനെസീസിന്റെ സിക്രട്ടെറി ഗൊവിയാ എഴുതിയിരിക്കുന്നു. പുസ്തകം പൊർത്തുഗീസാണു. ദീപികക്കു അറിഞ്ഞുകൂടെങ്കിൽ ബ. നിധിയിരിക്കൽ മാണിയച്ചനൊടു ചോദിച്ചാൽ ആഭാഗം വായിച്ചുകേൾപ്പിച്ചുതരും. ശിക്ഷയെഭയന്നു നസ്രാണികൾ വിശ്വാസത്തിൽ വല്ലതും പ്രവൃത്തിച്ചിട്ടുണ്ടെന്നു ഇതുകൊണ്ടു കാണാമെങ്കിൽ ഗ്രീഗൊറിയൊസിനെ കൈക്കൊണ്ടതു എന്തു ലാഭം മൊഹിച്ചിട്ടൊ എന്നു ദീപിക തെളിയിച്ചുതരട്ടെ.

൧൧. കടശി, പുത്തൻകൂററുകാർ എവരുംകൂടി പാപ്പായ്ക്കു എഴുതിയതെന്നും പറഞ്ഞു ചില എഴുത്തുകൾ സഹൊദരി സാക്ഷിയാക്കിയതിനു റൊമ്മായിൽ ഈവക കൃത്രിമങ്ങൾ ധാരാളം ഉണ്ടായിട്ടുണ്ടെന്നു തെളിയിപ്പാൻ ഇരട്ടതലയുള്ളപുണ്യാളന്മാരുടെയും പത്രൊസിന്റെ മഹിമമേറിയ കസെരയുടെയും ചരിത്രം ഞങ്ങൾ സൂചിപ്പിച്ചുകൊണ്ടിവന്നതിൽ ദീപിക കടിച്ചുമരിക്കാൻ ഭാവിക്കുന്നു. ഹെ, സഹൊദരി അത്ര വ്യസനിക്കെണ്ടാ. റൊമ്മായിൽ എല്ലാം പുണ്യമെ ഉള്ളു എന്നു ഞങ്ങൾ സമ്മതിക്കണമെങ്കിൽ സമ്മതിച്ചേക്കാം. പക്ഷെ ഭക്തിയെറിയവരും ദുരാഗ്രഹികളുമായിരുന്ന വ്യഭിചാരണികളാൽ റൊമ്മാ ഭരിക്കപ്പെടുകയും അവരുടെ ഇഷ്ടപ്രകാരം മെത്രാസനങ്ങൾ മാററപ്പെടുകയും മെത്രാന്മാർ നിയമിക്കപ്പെടുകയും അവരുടെപ്രിയന്മാരും കാലകണക്കിനു വെണ്ടി മാത്രം പാപ്പാമാരുടെ പട്ടികയിൽ ചേർക്കപ്പെടുന്നവരുമായ കള്ളപാപ്പാമാർ പത്രൊസിന്റെ സിംഹാസനത്തുമെൽ തള്ളികയററപ്പെടുകയും ചെയ്യപ്പെട്ടൽ

ശുദ്ധ റോമ്മാപ്പള്ളിയുടെ മുഖം ഏതുപ്രകാരമായിരുന്നു. എത്ര കഷ്ടം.........ലോക ശക്തിയിൽ ആശ്രയിച്ചും കൊണ്ടു കാമം ഏവനെയും ഭ്രാന്തു പിടിപ്പിക്കയും അധികാര മോഹംകൊണ്ടു സകലത്തെയും കീഴ്പ്പെടുത്തുകയും ചെയ്യു." എന്നും മറ്റും റോമായിലെ ഓരോകാലത്തെ പുണ്യങ്ങളെ വർണ്ണിച്ചിരിക്കുന്ന ബറോനിയൂസ, ബെല്ലർമിൻ, മിൽനർ മുതലായ കത്തനാമന്മാരുടെയും മെത്രാന്മാരുടെയും ചരിത്രങ്ങൾ സഹജീവികളുടെ തൃപ്തിക്കുവേണ്ടി മായിച്ചുകളവാൻ ഞങ്ങളാൽ ശക്തിയാകയില്ല. ഈവക പുണ്യാളന്മാരുടെ രേഖകൊണ്ടുതന്നെ യാക്കൊബായവിശ്വാസത്തിൻെറ പഴക്കം തെളിയിക്കണമെന്നാണ ദീപികയുടെ സിദ്ധാന്തം. ഈവക കീർത്തി സമ്പാദിച്ചിട്ടില്ലാത്ത ചില പാവപ്പെട്ട ഹെഗെസിപ്പൂ, ഹൈപ്പൂർഡ, ബെർ എബ്രായ എന്നീ സാധുക്കളെയാണ ഞങ്ങൾ ആശ്രയിച്ചിരിക്കുന്നതു എന്നൊരു ദോഷം ഞങ്ങളുടെ സാക്ഷികൾക്കുള്ളതു ഒരു ദോഷമാണെങ്കിൽ അതു ഞങ്ങൾ സമ്മതിച്ചുകൊള്ളുന്നു.

മാസത്തിൽ മൂന്നുപ്രാവശ്യം പുറപ്പെടുന്ന ദീപികയിൽ തുടരെ തുടരെ പ്രസിദ്ധപ്പെടുത്തിയ ലേഖനങ്ങൾക്കു മാസത്തിൽ ഒരിക്കൽമാത്രം ഇറങ്ങുന്ന ഞങ്ങൾക്കു ഇതിൽ അധികമായി സമാധാനം പറവാൻ സ്ഥലമില്ലാത്തതുകൊണ്ടു നിറുത്തുന്നു.

---

മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ്

# മെത്രാപ്പോലീത്താ എഴുത്തു

നമ്മുടെ അങ്കമാലി നിരണം മുതലായ മലങ്കര ഇടവകയിലെ എല്ലാപള്ളികളിലെയും വിഗാരിമാരും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരും ശേഷം ജനങ്ങളും കൂടികണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു

പ്രിയമുള്ളവരെ നമ്മുടെ സമുദായത്തിനു സ്വന്തമായി ഇംഗ്ലീഷ പഠിപ്പിനു ഒരു പള്ളിക്കൂടം ഇല്ലാതിരുന്നതിനാൽ അനേകം കുട്ടികൾ അന്യമതക്കാരുടെ പാഠകശാലകളിൽ പൊയിപഠിപ്പാനും വിദ്യാഭ്യാസം മൂലം നമ്മുടെ സഭയുടെ തൂണുകളായിതീരെണ്ട പല ബാലന്മാർ വിശ്വാസത്തിൻെറ വൈരികളായിതീരുവാനും ഇടവരുന്നതായികണ്ടു നാം വളരെ വ്യസനിച്ചിരിക്കുമ്പൊൾ കഴിഞ്ഞുപൊയ ഡാറാ സായ്പു അവർകൾ തക്കതായ സഹായം ചെയ്യാമെന്നു വാഗ്ദത്തം ചെയ്തതിനാൽ അദ്ദെഹത്തിൻെറ സഹായത്തൊടുകൂടി കോട്ടയത്തു ഒരു സ്ഥലംവാങ്ങി പണി ആരംഭിക്കയും നമ്മുടെ സമുദായത്തിൻെറ ഭാഗ്യദോഷത്താൽ ആസായ്പു മരിച്ചുപൊയതുമൂലം നാം വളരെ ഞെരുങ്ങിയും കഷ്ടപ്പെട്ടും കടംവാങ്ങിച്ചും കെട്ടിടം ഒരു നിലയായിതീൎക്കയും ചെയ്തു.

അനന്തരം അതിൽ പഠിത്വം നടത്തുന്നതിനു ലൌകീക കണ്ണിനാൽ കാണാവുന്ന യാതൊരു സഹായവും കൂടാതെ ആത്മകണ്ണിനു മാത്രം ദൃശ്യമായ ദൈവശക്തിയിൽ ആശ്രയിച്ചും കൊണ്ടു നമ്മുടെ പുത്രന്മാരിൽ നാലുപെരെ ചുമതലപ്പെടുത്തുകയും പള്ളിക്കാരുടെയും മറ്റും സഹായത്തൊടുകൂടെ ഇതെവരെ വളരെ ഭംഗിയായി പഠിത്വം നടത്തുകയും ചെയ്തുവരുന്നവിവരം നിങ്ങൾക്കറിവുണ്ടല്ലൊ. ഇതെവരെ കഴിഞ്ഞ സംഭവങ്ങൾകൊണ്ടു നമ്മുടെ സിമ്മനാരി വളരെ അഭിവൃദ്ധിയായി നടന്നു എന്നും മേലിലും ഇങ്ങനെതന്നെ നടന്നുപൊകുമെന്നും വി

ശാസിക്കുന്നു. മദ്രാസ് സർവ്വകലാശാലയും തിരുവിതാംകൂർ ഗവർമ്മെണ്ടും ഈ സിമ്മനാരിയെ ഒരു ഹൈസ്കൂളായി സ്വീകരിക്കയും ഗ്രാന്റു കൊടുക്കയും പരീക്ഷകളിൽ നല്ല ഫലങ്ങൾ കാണുകയും ചെയ്തുവരുന്നതിനാൽ വിചാരിച്ചിരുന്നതിൽ അധികം കുട്ടികൾ ചേർന്നുവരുന്നു.

ഈ കെട്ടിടം ആരംഭിച്ചപ്പോൾ ഇത്രവലിപ്പം ആവശ്യമില്ലെന്നു എല്ലാവരും വിചാരിച്ചിരുന്നു. എങ്കിലും ആവശ്യത്തിൽ അധികമെന്നു വിചാരിച്ചിരുന്ന ഈ കെട്ടിടം ഇപ്പോൾ പഠിത്വത്തിനു മതിയാകാതെ തീർന്നിരിക്കുന്നു. കുട്ടികളുടെ ബഹുത്വംകൊണ്ടു ചില ക്ലാസുകളെ വേർതിരിച്ചു ചില തല്ക്കാലകെട്ടിടങ്ങളിൽ പഠിപ്പിക്കയും അനേകം പുതിയ അപേക്ഷക്കാരെ ഉപേക്ഷിപ്പാൻ ആവശ്യപ്പെടുകയും ചെയ്തിരിക്കുന്നു. നമ്മുടെ സമുദായത്തിൽ ഉള്ള കുട്ടികൾ എല്ലാം അന്യ പള്ളിക്കൂടങ്ങളിൽ പോയി പഠിക്കാതിരിപ്പാൻ വേണ്ടി ഉണ്ടാക്കിയിരിക്കുന്ന ഈ സിമ്മനാരിയിൽ സ്ഥലം പോരാതെ വരുന്നതുകൊണ്ടു മാത്രം നമ്മുടെ കുട്ടികളെ വിട്ടയക്കേണ്ടിവരുന്നതിൽ പരം വ്യസനം മറ്റൊന്നും നമുക്കില്ല.

അതിനാൽ ഇപ്പോൾ ഇരിക്കുന്ന സ്ഥിതിയിൽ ഈ സിമ്മനാരി കെട്ടിടം ഉയർത്തി രണ്ടു നിലയാക്കുന്നതായാൽ വേണ്ടുവോളം സ്ഥലം ഉണ്ടാകുന്നതാണ. അങ്ങനെ ചെയ്യുന്നതിനു ഏഴായിരം രൂപാ വരെ ചിലവു വേണമെന്നു അടക്കൽ കണ്ടിരിക്കുന്നു ഇതിൽ മൂന്നിൽ ഒരു ഭാഗം ഗ്രാന്റായി ഗവർമ്മെണ്ടിൽ നിന്നു തരുന്നതാകകൊണ്ടു ശിഷ്ടം മാത്രം നാം ഉണ്ടാക്കിയാൽ എല്ലാപ്രകാരേണയും നമ്മുടെ സമുദായത്തിനു ഉയർച്ച ഉണ്ടാകുന്നതാണ. അതിനാൽ നമ്മുടെ ജനങ്ങളിൽനിന്നും പള്ളികളിൽനിന്നും യഥാശക്തി ഒരു പിരിവു എടുത്തു ഈ വലിയപണി നടത്തുവാൻ നിശ്ചയിച്ചു അതിലേക്കു ചുമതലക്കാരായി നമ്മുടെ പൌലോസറെമ്പാച്ചനെയും മല്പാൻ വട്ടശ്ശേരിൽ ഗീവറുഗീസ കത്തനാരെയും പൂവത്തൂർ യാക്കോബ കത്തനാരെയും ഓമല്ലൂർ ഇലവിനാമണ്ണിൽ സ്കറിയാ കത്തനാരെയും മനോരമപത്രാധിപർ കണ്ടത്തിൽ വറുഗീസ മാപ്പിളയെയും ഇടവകപത്രികപത്രാധിപർ ഇടവഴിക്കൽ പീലിപ്പോസിനെയും കുന്നമ്പ്രാത്തു കുഞ്ചൻ ചെറിയാനെയും കായംകുളത്തു ആലമ്മൂട്ടിൽ ജോൺ ഉപദേശിയെയും നിയമിച്ചിരിക്കുന്നു. ഇവർ ഒരുമിച്ചോ ഈ രണ്ടുപേർ ഭാഗംതിരിഞ്ഞോ പള്ളികളിൽ സഞ്ചരിപ്പാൻ നിശ്ചയിച്ചിരിക്കുന്നതിനാൽ അവർ വരുമ്പോൾ പള്ളികളിൽ നിന്നും ജനങ്ങളിൽനിന്നും യഥാശക്തി പിരിവു എടുത്തുകൊടുത്തു നമ്മുടെ സമുദായത്തിനു ഒരുവലിയ പ്രശംസയും എടത്തുട്ടുകളെ തടുക്കുവാൻ ഒരു വേലിയും ആയിതീർന്നിരിക്കുന്ന നമ്മുടെസിമ്മനാരിയുടെ ഉയർച്ചക്കു നിങ്ങൾ ഓഹരിക്കാരായി തീരുകയുംവേണം.

എതൃകക്ഷികൾ നമ്മെക്കാൾ എണ്ണത്തിലും ശക്തിയിലും ചുരുങ്ങിയവരായിരുന്നിട്ടും അവർ പള്ളിക്കൂടം പണിയിക്കയും പഠിത്വം നടത്തുകയുംചെയ്യുന്നതു വിചാരിക്കുമ്പോൾ ഉത്സാഹമുണ്ടെങ്കിൽ എന്തുംസാധിപ്പാൻ പ്രയാസമില്ലെന്നു തീർച്ചയായി ബോധപ്പെടും. നമുക്കൊ ഒരു കെട്ടിടം രണ്ടുനിലയാക്കിയാൽ മാത്രംമതി. ഊഹാക്കൂടാത്ത വൈരാഗ്യവും

നമ്മുടെ കുഞ്ഞുങ്ങളുടെ മെൽ ഉള്ള സ്നേഹവും നിങ്ങൾക്കുണ്ടായിരുന്നാ നല്ല കാൎയ്യത്തിൽ നിങ്ങൾ താല്പൎയ്യക്കാരായിരുന്നു പിരിവിനു വരുന്ന നമ്മുടെ പുത്രന്മാരെ താമസിപ്പിക്കാതെ അയക്കയും വേണം.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളോടു കൂടെ വൎദ്ധിച്ചിരിക്കുമാറാകട്ടെ.

൧൦൮൫-ാമാണ്ട കന്നിമാസം ൨൨ നു-

കോട്ടയത്തു സിമ്മനാരിയിൽ നിന്നു

---

## ഒരു യോഗവും റിപ്പോൎട്ടും.

൧൦൮൫ കന്നി ൧൭-ാംനു ഞായറാഴ്ച മൂന്നുമണിക്കു കോട്ടയത്തു പുത്തനങ്ങാടി പെൺ പള്ളിക്കൂടത്തിൽ ൫൦-ൽ അധികം ആളുകളോടു ഒരു യോഗം നടത്തപ്പെട്ടുകയും വന്ദ്യദിവ്യശ്രീ പൌലൂസുറമ്പാൻ അവർകൾ അഗ്രാസനാധിപത്യം വഹിക്കയും ഈരുപത്രരണ്ടരയുടെ നമസ്കാരം കഴിഞ്ഞശേഷം പൈതങ്ങളെ ചെറുപ്പത്തിൽ നല്ലഗുരുവിനാൽ ആത്മീകപ്രകാരവും ലൌകീകപ്രകാരവുമുള്ള വിദ്യാഭ്യാസം ചെയ്യിപ്പിക്കണമെന്നും പള്ളിക്കൂടത്തിന്റെ മേലാലുള്ള അഭിവൃദ്ധിയെപ്പറ്റി ഒരു പ്രസംഗം പറകയും ഒടുവിൽ കത്താവിൽനിന്നു പഠിച്ചിട്ടുള്ള പ്രാൎത്ഥന ചൊല്ലി അവസാനിപ്പിക്കയും വീണ്ടും ഉദ്ദേശപ്രകാരം സംഘകൃത്യം ആരംഭിക്കയും ഹേഡ്മാസ്റ്റർ വെള്ളൂർ കുര്യൻ അവർകൾ പള്ളിക്കൂടത്തിന്റെ ഇതെവരെയുള്ള നടത്തിപ്പിനെ വിവരിക്കുന്നതായി ഒരു റിപ്പോൎട്ടു വായിക്കയും കരിശുംമൂട്ടിൽ ലൂക്കൊസു അവർകൾ വരവുചിലവുകളുടെ കണക്കു വായിക്കയും ചെയ്തു. എന്നാൽ മിസ്റ്റർ വി. ഐ. കുര്യൻ അവൎകളാൽ എഴുതി വായിക്കപ്പെട്ട റിപ്പോൎട്ടിനെ താഴെ ചേൎക്കുന്നതായാൽ പള്ളിക്കൂടത്തിന്റെ സ്ഥിതിയെ സംബന്ധിച്ചു വായനക്കാൎക്കു മനസ്സിലാകാൻ സൌകൎയ്യമുണ്ടെന്നുകരുതി താഴെ ചേൎക്കുന്നു.

"പുത്തനങ്ങാടി പ്രൈമറി പെൺപള്ളിക്കൂടത്തിന്റെ ൧൦൮൫ കുംഭം

൨൨-ാംനു മുതൽ ൧൦൮൫ ചിങ്ങം ൩൧-ാംനു വരെയുള്ള റിപ്പോൎട്ട്.

ഈ പള്ളിക്കൂടത്തിൽ പല പല വാദ്ധ്യാന്മാർവന്നു പഠിപ്പിക്കയും കുറെനാൾ കഴിയുമ്പോൾ പഠിത്വം നിന്നുപോകയും ചെയ്ക പതിവായിരുന്നു. അനന്തരം ഒരുസംവത്സരത്തോളംവരെ കന്നുകാലികളുടെ കൂടായി ഇടിഞ്ഞുപൊളിഞ്ഞു കിടക്കയും ചെയ്തതിനെ കണ്ടു ഇവിടെയുള്ള ആളുകൾക്കു സഹതാപം തോന്നാതിരുന്നില്ല. എന്നാൽ നടത്തുന്നതിനുള്ള സ്ഥിരമാൎഗ്ഗം നോക്കാനൊ ഒരുവാദ്ധ്യാരെ ആക്കുന്നതിനൊ പഠിത്വം ആരംഭിക്കുന്നതിനൊ ആൎക്കും ധൈൎയ്യമുണ്ടായില്ല. ഈ കഷ്ടാവസ്ഥയെ കണ്ടു മ. മ. പത്രാധിപരവർകളും ഇ. പ. പത്രാധിപരവർകളും പുത്തൻപള്ളി മഹായോഗത്തിന്റെ സെക്രട്ടറി അവർകളും കൂടി സ്ഥലത്തുവന്നു ദിവ്യശ്രീ സ്കറിയാ കത്തനാരവർകളും കമ്പോളക്കാരിൽ ചിലമഹാന്മാരും കൂടി ആലോചിച്ചതിൽ പള്ളിക്കൂടം അറ്റകുറ്റം തീൎക്കുന്നതിനുള്ള ചിലവു കരിശുപള്ളിയിൽനിന്നു ചെയ്തു സ്കറിയാകത്തനാരവർകൾ നന്നാക്കിക്കാമെന്നും അതിന്റെ ശേഷം പഠിത്വം തുടങ്ങേണ്ടതാണെന്നും നിശ്ചയിച്ചു പിരികയും ചെയ്തു.

ടി നിശ്ചയപ്രകാരം പള്ളിക്കൂടം അറ്റകുറ്റം തീൎപ്പിക്കയും കുംഭം ൨൨-ാംനു-നി. വ ദി. ശ്രീ. മാർദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും മ. മ. പത്രാധിപരവർകളും സ്ഥലനിവാസികളുംകൂടി പരീക്ഷയിച്ചതിൽ ഒരാൾ വേണമെന്നുള്ള ഉദ്ദേശപ്രകാരം എന്നെ ൧൦ രൂപാ ശമ്പളത്തോടു കൂടി നിയമിക്കയും അഞ്ചുണ്ടായിരുന്ന കുട്ടികളോടുകൂടി പഠിത്വം ആരംഭിക്കയും കുട്ടികളുടെ വൎദ്ധനവു

പേ. ലെ സഹായത്തിനായി രണ്ടു വാദ്ധ്യാന്മാരെ നിയമിച്ചുതരാമെന്നും അതിനെ മ. മ. പത്രാധിപരവർകൾമൂലം നിറവേററണമെന്നും ഗ്രാന്റുകിട്ടുന്നതുവരെ ശമ്പളത്തിനായി അഞ്ചാടിക്കാരിൽനിന്നു ൩൦ രൂപായും പുത്തനങ്ങാടി കുരിശുപള്ളിയിൽനിന്നു ൬൦ രൂപായും പിരിവെഴുതുകയും അതിനെ ശരിയായി പിരിച്ചുകൊടുക്കുന്നതിനു മാളിയേക്കൽ മാണി അവർകളെ ഭരമേല്പിച്ചു തിരുമേനി എഴുന്നെള്ളി യോഗം പിരികയും ചെയ്തു.

എന്നാൽ ടി. മാണി അവർകൾക്കു നിയമപ്രകാരം ശരിയായി പണം പിരിച്ചു തരുന്നതിനു സൌകൎയ്യമില്ലെന്നു പിന്നീടു പറഞ്ഞു ഒഴിയണമെന്നു അപേക്ഷിച്ചതിൽ ദിവ്യശ്രീ സ്ലീബാകത്തനാരവർകളും അഞ്ചാടിക്കാരിൽ ചിലരുംകൂടി തൈക്കെതലക്കൽ തൊമ്മി അവർകളേയും കുരിശുംമൂട്ടിൽ ലൂക്കോസു അവർകളേയും പണപ്പിരിവിനായും പോരാത്തതിനെ നിറവേററുന്നതിനായി മാളിയേക്കൽ ചാണ്ടി അവർകളേയും നിശ്ചയിക്കയും അതിൻപ്രകാരം ടിക്കവാറും പണംപിരിച്ചു മാനേജരായ മ. മ. പത്രാധിപർ മുഖാന്തിരം ചിലവു ചെയ്കയും ചെയ്തിരിക്കുന്നു. ഈ അവസരത്തിൽ ഇവർ ചെയ്ത സഹായത്തിനായി കൃതജ്ഞതാപൂൎവ്വം അഭിനന്ദിച്ചുകൊള്ളുന്നു.

അനന്തരം മുമ്പിലത്തെ കരാറനുസരിച്ചു പത്രാധിപരവർകൾ അഞ്ചാടിക്കാരുടെ സമ്മതത്തോടുകൂടി പ്രാഥമികപരീക്ഷ ജയിച്ചതിൽ ഒരാളെ രണ്ടാം വാദ്ധ്യാരായി നിയമിക്കണമെന്നുള്ള ഉദ്ദേശപ്രകാരം കെ. എം. പീലിപ്പോസ അവർകളെയും തയ്യൽ, പാട്ടു മുതലായ്തു പഠിപ്പിക്കേണ്ടതിനായി ചെങ്ങന്നൂർ ഡിസ്ത്രിക്ററു പെൺപള്ളിക്കൂടത്തിൽ ഉയൎന്നക്ലാസിൽ പഠിച്ചിട്ടുള്ളതായ ഒരുസ്ത്രീയെ ഉപാദ്ധ്യായനിയായും നിയമിക്കയും മിഥുനം ൰൫-ാംനു-യോടുകൂടി ൪൨ കുട്ടികൾ ആകയും ഏറിയഭാഗവും പെൺകുട്ടികൾ ആകകൊണ്ടും സുറിയാനിക്കാർക്കു സമീപത്തു പെൺപള്ളിക്കൂടം ഇല്ലാത്തതുകൊണ്ടും പെൺപള്ളിക്കൂടമായി ൨൧ രൂപാ ഗ്രാന്റിനു മ. മ. പത്രാധിപരവർകൾ മുഖാന്തിരം അപേക്ഷിക്കയും ആ അപേക്ഷ പ്രകാരം ഉത്തരവോടുകൂടി കോട്ടയം റെഞ്ച് ഇൻസ്പെക്ററർ കൃഷ്ണപിള്ള ബി. എ. അവർകൾ മാനേജരായ പത്രാധിപരവർകൾ സമേതം ൧൯ കർക്കടകം ൰൭-ാംനു- പള്ളിക്കൂടം പരിശോധിച്ചുമാസം ൧-നു ൰൫ രൂപാ വീതം ഗ്രാന്റു അനുവദിക്കേണ്ടതെന്നു അഭിപ്രായപ്പെട്ടു ഗവൎമ്മേണ്ടിലേക്കു ശുപാർശി ചെയ്കയും ചെയ്തു. ദൈവകൃപയാൽ ഏറെ താമസിയാതെ അപേക്ഷപ്രകാരം ചിങ്ങം ൧-ാംനു- മുതൽ ൧൨ൻ രൂപാവീതം അനുവദിച്ചു ഉത്തരവു തരികയും ചെയ്തിരിക്കുന്നു.

ഇപ്പോൾ രജിസ്റ്റരിൻപ്രകാരം ൮൫ കുട്ടികളിൽ ൧൪ കുട്ടികൾ ക്രമമായി ഹാജരാകാഴിക നിമിത്തം തള്ളിയുനീക്കി ൭൧ കുട്ടികൾ ഉള്ളതിൽ ൩൯ പെൺകുട്ടികളും ൩൨ ആൺകുട്ടികളും ഉണ്ടു. ശരാശരി ൬൦ കുട്ടികളും ഹാജരുണ്ടു.

ഇതോടുകൂടി ഹാജരാക്കിയിരിക്കുന്ന കണക്കുപ്രകാരം ഗ്രാന്റും പിരിവും കൊണ്ടു മതിയാകാതെവരുന്ന ചിലവിലേക്കും മുൻപുകയായി ഉള്ള കടം വീട്ടിലേക്കും ഒരുനിവൃത്തി ഉണ്ടാക്കിത്തരുന്നതിനും യോഗത്തോടു അപേക്ഷിച്ചുംകൊണ്ടു ഈ റിപ്പോർട്ടു സമൎപ്പിച്ചുകൊള്ളുന്നു

ഹെഡ്മാസ്റ്റർ വി. ജെ. കുര്യൻ".

---

## മാതൃസഭയെ നിന്ദിക്കുന്ന വിദ്യാൎത്ഥികൾക്കും അദ്ധ്യാപകന്മാൎക്കും

(മറെറല്ലാവൎക്കും)

(തുടൎച്ച)

പ്രിയരെ! ഒരു ധൎമ്മത്തിൽ നില്ക്കുന്ന ഒരുവൻ ആ ധൎമ്മസംബന്ധമായ വിശ്വാസാചാരങ്ങളെയൊ കൎമ്മാചാരങ്ങളെയൊ സംബന്ധിച്ചു ഏറക്കുറെ എങ്കിലും അറിഞ്ഞിരിക്കെണ്ടതു അവന്റെ ദൈവീക കൎത്തവ്യകൎമ്മങ്ങളിൽ പ്രധാനമായിട്ടുള്ള ഒന്നത്രെ. ഒരു ആത്മമയൻ തന്റെ ധൎമ്മത്തെയൊ കൎമ്മത്തെയൊ വിശ്വാസത്തെയൊ വെടി

ഞ്ഞു മറ്റൊന്നിനെ കൈക്കൊള്ളണമെങ്കിൽ തന്റെ ആത്മോദ്ദേശ്യമാകുന്ന ആ നിത്യരാജ്യസൌഭാഗ്യത്തെ അനുഭവിക്കുന്നതിനു പ്രതിബന്ധങ്ങളായി ഏതെങ്കിലും താൻ നിന്നുവന്നതായ ധൎമ്മത്തിലൊ കൈകൊണ്ടുവന്നതായ വിശ്വാസത്തിലൊ അനുഷ്ഠിച്ചുപോന്നതായ കൎമ്മത്തിലൊ ഉണ്ടെന്നു തന്റെ മനൊസാക്ഷി തന്നെ ബോദ്ധ്യപ്പെടുത്തണം. എന്നാൽ നേരെ മറിച്ചു ഒരു ആത്മമയൻ തന്റെ ധൎമ്മത്തിൽ കല്പിക്കപ്പെട്ടിരിക്കുന്ന വിശ്വാസങ്ങളെയും കൎമ്മങ്ങളെയും യഥാപ്രകാരം താൻ ആചരിച്ചു അനുഷ്ഠിക്കുന്നതായാൽ തന്റെ ആത്മോദ്ദേശ്യമാകുന്ന ആ നിത്യരാജ്യത്തെ അനശ്വരമായ സൎവ്വസൌഭാഗ്യാദികളും അനുഭവിപ്പാൻ തക്കവണ്ണം ജീവനദിയുടെ ഉറവ അതിൽ നിന്നു ഒഴുകികൊണ്ടിരിക്കുമ്പൊൾ അവയെ നിരാകരിച്ചും വച്ചു മറ്റൊന്നിനാൽ സാദ്ധ്യശക്തി വരുത്തിക്കൊള്ളാമെന്നു കരുതി ഓടുന്ന ഒരുവനെ, തന്റെ ജന്മവിശ്വാസത്തിൽ അറിവില്ലാത്ത ഒരു മൂഢനെന്നൊ ഇഹലോകമോഹാദികളാകുന്ന സ്ത്രീജിത്തിലൊ പരദ്രവ്യകാംക്ഷയിലൊ മുഴുകിയ ഒരു ജഡമയനെന്നൊ വിധിപ്പാനെ നിഷ്പക്ഷവാദിയായ ഒരു സൂക്ഷ്മദൎശിക്കു നിവൃത്തിയുള്ളു. എന്നാലൊ പ്രിയരെ. നാം നമ്മെത്തന്നെ പൎയ്യാലോചിക്കുന്നു എങ്കിൽ നാം ക്രിസ്തുധൎമ്മത്തിലുൾപ്പെട്ട ഒരു ശാഖയാകുന്ന യാക്കോബായ വിശ്വാസനിരയിൽ ജനിച്ചവരും മാതൃസഭയാകുന്ന സുറിയാനിസഭയുടെ മുലപ്പാലുകുടിച്ചു വളൎന്ന ഒരു വൎഗ്ഗക്കാരും ആണെന്നുള്ളതിനു ഒരുത്തൎക്കും ഭിന്നാഭിപ്രായം ഉണ്ടായി വരുമെന്നു ഞാൻ വിചാരിക്കുന്നില്ല. ഇങ്ങനെയിരിക്കെ ഈ വിശ്വാസനിരയിൽ ജനിച്ചവരും ആ നിരയിൽ വന്നെത്തേണ്ടവരുമായ ഓരൊ സഹൊദരങ്ങൾ ഈ പത്തൊമ്പതാം നൂററാണ്ടിൽ വന്നപ്പോൾ ഇക്കാലത്തും അടുത്ത കാലത്തും ഉണ്ടായിട്ടുള്ള ഒരു വക ഇംഗ്ലീഷായിട്ടും, നവീകരണമായിട്ടും, യൂയൊമയമായിട്ടും, ഡെവീഡായിട്ടും, രക്ഷാസൈന്യമായിട്ടും ജാതമാകുന്നതിനെ കണ്ടിട്ടു, മെത്ത കാണിച്ച ന്യായങ്ങളാൽ യാക്കോബായ വിശ്വാസനിരയിൽ നിന്നാൽ മോക്ഷപ്രാപ്തിക്കു തടസ്സമുണ്ടെന്നു സങ്കല്പിച്ചുപൊയ ഒരു ക്രൂരരെന്നൊ, ജന്മവിശ്വാസത്തിലെ ആന്തരാൎത്ഥങ്ങളെ ഗ്രഹിക്കാതെ പൊയ മൂഢരെന്നൊ ഇഹലോകാഡംബരാദികളിൽ മൊഹിച്ചു ഗമിച്ച ജഡമയന്മാരെന്നൊ പറവാൻ മാത്രമെ എന്റെ ശുദ്ധഗതിയിൽ കാണുന്നൊള്ളു. ഹാ പ്രിയ സഹൊദരാ, നിന്റെ മാതാമഹിയായ സുറിയാനിസഭക്കു കീഴ്പ്പെട്ടിരുന്നാൽ രക്ഷ ശൂന്യമാണെന്നു കണ്ടിട്ടു നീ പോയതാണെങ്കിൽ ആ വാസ്തവം എന്തുകൊണ്ടു എന്നെയും എന്നെപ്പോലെ ആ നിരയിൽ നില്ക്കുന്ന അനേകായിരത്തെയും നീ ധരിപ്പിക്കാത്തതു ഞങ്ങൾ ആ സ്വൎഗ്ഗരാജ്യത്തിന്റെ അവകാശികളായി തീരാതെ നിത്യകൂപാഗ്നിയിൽ കണ്ടെത്തപ്പെടണമെന്നാണ നീ വിചാരിക്കുന്നു എങ്കിൽ അറിഞ്ഞുംകൊണ്ടു മഹാപാതകം ചെയ്യുന്ന നീ എത്രമാത്രം അടിക്കു യൊഗ്യനെന്നു നിന്നെത്തന്നെ നീ ഒന്നു ശോധന ചെയ്യുക. ഇപ്രകാരം അമാന്തിക്കുന്നതു പുരുഷത്വം ലവലെശമെങ്കിലും തീണ്ടിട്ടുള്ള ഒരു ആത്മമയന്റെ നീതി

ക്കു ചേരുന്നതൊ. സഹൊദരസ്നെഹമില്ലാത്ത ഒരു കഠിനകണ്ണനായി നീ എന്തുകൊണ്ടു ചമയുന്നു. കണ്ടാലും സഹൊദരന്മാർ ഐക്യമത്യത്തൊടു വസിക്കുന്നതു എത്ര സന്തൊഷപ്രദമായ ഒരു സംഗതിയെന്നു എന്തുകൊണ്ടു നീ ആലൊചിക്കുന്നില്ല. എന്നാൽ യാക്കൊബായവിശ്വാസ നിരയിൽ രക്ഷയ്ക്കു പ്രതിബന്ധങ്ങളായും വെദത്തിനു പ്രതിക്കൂലമായും ആചരിച്ചും അനുഷ്ഠിച്ചും പൊരുന്ന വിശ്വാസങ്ങളും കൎമ്മങ്ങളും ഏതെല്ലാമാണെന്നു ഓരൊരുത്തരുടെയും വാസസ്ഥലത്തു ചെന്നു അവരെ പറഞ്ഞു പരബൊധപ്പെടുത്തുന്നതു നിനക്കു പ്രയാസമാകയാൽ വല്ല പത്രമുഖെനയും അവയെ ഏൎപ്പെടുത്തി വ്യവഹരിക്കാമെന്നു ഒരു സമാധാനം നീ പറഞ്ഞെക്കുമെന്നു ഞാൻ ശങ്കിക്കുന്നു. നിന്റെ സമാധാനം അപ്രകാരമെങ്കിൽ അതു വളരെ സ്വീകാരയൊഗ്യമായിട്ടുള്ളതെന്നു നിന്നൊടുകൂടി ഞാനും ഏറ്റവും സമ്മതിക്കുന്നു. അതിലെക്കു നീ ആധാരമാക്കുന്ന പത്രം ഏതാണെന്നു അറിയിച്ചാൽ അതിനായിട്ടു ഞാൻ നൊക്കിപ്പാൎക്കാം. അപ്രകാരം യാക്കൊബായ വിശ്വാസ നിരയിൽ നിന്നാൽ ആശിക്കപ്പെട്ടിരിക്കുന്ന മൊക്ഷ സാന്നിദ്ധ്യം ഉണ്ടാകയില്ലെന്നു വെദസാക്ഷികളൊടുകൂടി എന്നെ ബൊദ്ധ്യപ്പെടുത്തുന്നെങ്കിൽ സഹൊദരാ ഇതാ നിന്റെ പിന്നാലെ ഗമിച്ചു നിന്നെപ്പൊലെ തന്നെ വെണ്ടിവന്നാൽ സുറിയാനിസഭയ്ക്കു അപരാധം പറകയൊ കല്ലു് പൊക്കുകയൊ പാളത്താറും തലപ്പാവും ധരിക്കുകയൊ എന്നുവേണ്ടാ നീ പറയുന്ന ചേഷ്ടിതങ്ങൾ ഒക്കയും ചെയ്യുന്നതിനു ഞാൻ തയ്യാർ. എന്തുകൊണ്ടെന്നാൽ രക്ഷയില്ലെന്നു നീ നിൎണ്ണയിച്ചിരിക്കുന്ന യാക്കൊബായവിശ്വാസത്തിൽ നിന്നു കാലം കഴിക്കുന്നതിനെക്കാൾ നീ ഉദ്ദെശിച്ചിരിക്കുന്ന സഭയിലെ അനന്തമംഗളകരമായ ആ സ്വൎഗ്ഗരാജ്യം അനുഭവിക്കുന്നതു എത്രയും നന്നെന്നു ഞാൻ വിചാരിക്കുന്നു. നേരെമറിച്ചു യാക്കൊബായ വിശ്വാസം രക്ഷയ്ക്കു പ്രതിബന്ധമല്ലെങ്കിലും അതിൽ വിശുദ്ധിമാന്മാരൊടു അപെക്ഷിക്കുന്നതും നൊമ്പു നോക്കണമെന്നു നിൎബ്ബന്ധിക്കുന്നതും അത്ര നന്നല്ലെന്നു ചിലരും, ഡേവീഡും, രക്ഷാസൈന്യവും വന്നതിൽപിന്നെ മദ്യപിക്കുന്നില്ലാ, വ്യഭിചരിക്കുന്നില്ലാ എന്നു മറ്റു ചിലരും പറയുന്നുണ്ടു.

ഹാ സഹൊദരാ! പരിശുദ്ധന്മാരൊടു അപെക്ഷിക്കുന്നതും നോമ്പു നോക്കുന്നതും വേദവിരൊധമാണെന്നുകരുതി നീ പോയതാണെങ്കിൽ അതാണ നീ വേദത്തിന്റെ ആന്തരാൎത്ഥങ്ങളെ ഗ്രഹിക്കാതെപൊയ ഒരു മൂഢനെന്നു നിന്നെപ്പറ്റി ഞാൻ പറഞ്ഞതു. ഇതിലെക്കു “മരിച്ചവരും മൌനത്തിലെക്കു ഇറങ്ങുന്ന എല്ലാവരും യഹൊവായെ സ്തുതിക്കുന്നില്ലാ” എന്നൊ “വായിക്കകത്തു പൊകുന്നതൊന്നും മനുഷ്യൻപുത്രനെ അശുദ്ധിയാക്കുന്നില്ലെന്നൊ” ചിലവാക്യങ്ങൾ നീകണ്ടിരിക്കാം. സഹൊദരാ മുഷിയരുതെ. ദൈവത്തൊടുതന്നെ അപെക്ഷിക്കുന്നതും മാംസാദികൾകൂടാതെ ഒരു നേരമെങ്കിലും തീൻ കഴിക്കുന്നതും ധാരമട്ടിനു പൊരെന്നു വിചാരിക്കുന്ന നിന്നൊടു പരിശുദ്ധന്മാരൊടും കൂടെ അപെക്ഷിക്കണമെന്നുപറയുന്നതും നോമ്പുനോക്കണമെന്നു നിൎബ്ബന്ധി

ക്കുന്നതും കുറച്ചു ഉപദ്രവകരമായിരിക്കാം എന്തു ചെയ്യാം. നിന്റെതാളത്തിനു ഒപ്പിച്ചു സുറിയാനിക്കാരി കൊട്ടുന്നകാലമില്ലല്ലൊ. സ്നെഹിതാ നിന്റെ തന്നിഷ്ടവ്യാഖ്യാനത്തിനു അനുരൂപമായി സുറിയാനിക്കാരി വ്യാഖ്യാനിക്കുന്നില്ലെന്നുവച്ച് അവളെ നിനക്കു എന്തുമാത്രം അപരാധം പറയാം. അവളല്ലെ നിന്റെ പെറ്റതള്ള. എന്തുകൊണ്ടു നീ കുടിച്ചുമുലപ്പാലിന്റെ നന്ദി എങ്കിലും കാണിക്കാത്തതു. ഹാ സ്വയമായി വ്യാഖ്യാനിക്കാത്തതു അവളുടെ ദോഷമല്ല. പിന്നെയൊ വെദവാക്യത്തിലുള്ള ഒരു ദീർഘദർശനവും സ്വയമായ് വ്യാഖ്യാനിക്കത്തക്കതല്ലെന്നുള്ളതിനെ പ്രധാനമായി അറിഞ്ഞുകൊള്ളുവിൻ എന്ന ആമ്മൂപ്പൻ പത്രൊസ്ലീഹാ പറഞ്ഞതിനെ അവൾ ആധാരമായിസ്വീകരിച്ചിരിക്കുന്നതിനാലത്രെ. നിന്റെ വളർത്തപ്പനായ ലൂതർ ചില ലെഖനങ്ങൾ തനിക്കിഷ്ടമായികാണാഞ്ഞതിനാൽ അവ കൃത്രിമമാണെന്നു പറഞ്ഞു തള്ളിയ്യു പൊലെ തള്ളുന്നതിനു നിനക്കു ഭാവമില്ലെങ്കിലും, നൊമ്പു മുതലായവയെ സംബന്ധിച്ചു പറഞ്ഞിരിക്കുന്ന വാക്യങ്ങൾ റദ്ദ് ചെയ്യാൻ കൊള്ളാമെന്നു നീ വിചാരിക്കുന്നില്ലയൊ. നിന്റെ പെറ്റതള്ളക്കു കുറ്റം പറവാൻ നിന്നെ സംശയിപ്പിച്ചു വാക്യങ്ങൾ ഏവ. അങ്ങിനെ നിനക്കു സംശയം തട്ടിയാൽ നിന്റെ ധർമ്മമെന്ത്. നിന്റെ സ്വനീതിയിൽ എന്തുകൊണ്ടു നീ ആശ്രയിക്കുന്നു. നിന്നെക്കാൾ വെദപാണ്ഡിത്യമുള്ളവർ ഇല്ലെന്നൊ നീ വിചാരിക്കുന്നതു. ഹാ ആകാശത്തൊളം ഉയർന്ന കപ്പർന്നഹൊമെ, നീ പാതാളത്തൊളം താഴ്ത്തപ്പെടും. ഇനിയും ഡെവീഡു വന്നതിൽപിന്നെ മദ്യപിക്കുന്നില്ലാ വ്യഭിചരിക്കുന്നില്ലാ എന്നു പറയുന്ന സഹൊദരാ നീ യാക്കൊബായവിശ്വാസത്തിൽ നിന്നപ്പൊൾ നിന്നൊടു മദ്യപാനം ചെയ്യണമെന്നു പറഞ്ഞ വൈദികന്മാർ ആരെല്ലാം. നീ വ്യഭിചാരം ചെയ്യണമെന്നു നിന്നൊടു ആരു ഉപദെഷിച്ചിട്ടുണ്ടു. നീ കള്ളയാധാരം നിർമ്മിക്കണമെന്നു എത്ര പട്ടക്കാർ നിന്നൊടുപദെശിച്ചു. നീ കള്ളസാക്ഷി പറയണമെന്നു ഏതുപദെശി പ്രസംഗിച്ചു. പിന്നെ എന്തുകൊണ്ടു നീ ഓരൊ നാട്യങ്ങൾ പറയുന്നു. ഓ പുതുമപ്രിയനായ അതെനിയാ സഹൊദരാ ഇതെല്ലാം നിന്റെ പുതുമപ്രിയത്വം അല്ലാതെ മറ്റെന്തന്നാണ നീ വിചാരിക്കുന്നതു. ഒന്നുവന്നാലും ഒൻപതുവന്നാലും അറിയാത്തനിന്നൊടു എന്തുപറയെണ്ടു.

കടശി ദ്രവ്യകാംക്ഷയിലും സ്ത്രീജിതത്തിലും ഭ്രമിച്ചു യാക്കൊബായ വിശ്വാസനിരയിൽനിന്നു ഓടിപ്പോയിരിക്കുന്ന സഹൊദരന്മാരെ, ശമ്പളത്തെഓർത്തു പെറ്റതള്ളയെ വിറ്റുതിന്നരുതെ. നീ ഗർഭപാത്രത്തിൽ ഉരുവായിടംമുതൽ നിന്നെ ചുമന്നവൾ ഇവൾആകുന്നു. നിനക്കു വെണ്ടി പ്രസവവെദന സഹിച്ചവൾ ഇവളാകുന്നു. നിനക്കു അന്നപാനാദികൾ തന്നവൾ ഇവളാകുന്നു. "ലോകത്തൊടുള്ള സ്നെഹം ദൈവത്തൊടുശത്രുതയാകുന്നു" എന്നു നീഅറിയുന്നില്ലയൊ "ലൊകവും അതിന്റെ മോഹാദികളും ഒഴിഞ്ഞുപൊകുമെന്നു നീഅറിയുന്നില്ലയൊ" "നമുക്കുള്ള ബാവാന്മാരാൽ കല്പിക്കപ്പെട്ടിരിക്കുന്ന ക്രൂദാശകളും കൈക്കൊണ്ടു നല്ലവഴിക്കു ഇടകൂടുകയും ചെയ്യു" എന്നുള്ള ഒരു അന്ത്യവാചകം

കൊണ്ടു നീ യാക്കോബായക്കാരൻ എന്നൊ അൎത്ഥമാക്കുന്നതു. മാണിക്കമെന്ന പെണ്ണിനെ കാല്യാണംചെയ്യുന്നതിന്നു ഓടിയ മാവേലിക്കരക്കാരൻ സഹോദരാ! മദ്രാസിലെക്കു അവളെ സ്ഥലം മാററിയപ്പോൾ നിന്റെരക്ഷ എവിടെ? നാഗരുകൊവിലെക്കു ഓടിയവനെ നിന്റെ കാൎയ്യം സാധിച്ചൊ? ബങ്കളൂർ ആതുരശാലയിൽ പ്രസവത്തിനായിപോയിരിക്കുന്ന രക്ഷിക്കപ്പെട്ട വിധവാരത്നമെ നിന്നൊടുകൂടെ കൈ പൊക്കിയ പുണ്യവാളൻ എവിടെ? ഇരവെലിക്കാരാ- സ്ത്രീ സംഘത്തിലെ വിധവ എങ്ങിനെ ഗൎഭിണിയായി കണ്ടെത്തപ്പെട്ടു? നിന്റെ സംഘൊദ്ദേശ്യമെന്ത്? ഇതൊ നിന്റെ രക്ഷ? ഹാ ചൂളപോലെ എരിയുന്ന ദിവസം വരുന്നു. നിന്റെ പിത്തലാട്ടം ഒന്നും പററുമെന്നു വിചാരിക്കെണ്ടാ. നിന്റെ മാതാവായ സുറിയാനിസഭ, ആ പതിവ്രതയുള്ള കന്യക, ക്രിസ്തുവിൻ പരമ മണവാട്ടി, സ്ത്രീകളിൽ അതിസുന്ദരി, പതിനായിരംപേരിൽ അത്യുത്തമി, ഇതാ നിന്നെകുറിച്ചു "പൈതങ്ങളെ ഞാൻ രക്ഷിച്ചു വളൎത്തി അവർ ഇനിക്കു വിരൊധമായി മത്സരിച്ചിരിക്കുന്നു എന്ന് നെടുവീൎപ്പിട്ടു നിലവിളിക്കുന്നു. ഇനിയും നീ അവളെ മുറിപ്പെടുത്തരുത് അതിനാൽ എന്റെ മത്തായിച്ചാ, ചാക്കൊച്ച, തോമാച്ചാ, ചെറിയാച്ചാ. അന്നാമ്മെ, മറിയാമ്മെ, നീ എവിടെ നിന്നു വീണു എന്നൊൎത്തു അനുതപിച്ചു വേഗം തിരിഞ്ഞു നിന്റെ മാതാവിന്റെ മടിയിലെക്കു പാഞ്ഞെത്തുക. അവൾ ഇതാ കാണാതെ പോയ ആടിനെ കണ്ടുകിട്ടിയവനെ പോലെയും, തിരിച്ചുവന്ന മുടിയനായ പുത്രനെ കൈക്കൊണ്ട പിതാവിനെ പോലെയും, അനുതപിക്കുന്ന പാപിയെപററി സ്വൎഗ്ഗത്തിലുള്ളമാലാകമാർ സന്തൊഷിക്കുന്നതുപോലെയും നിന്റെ തിരിച്ചു വരവിനായി അതിവാഞ്ഛയൊടു നോക്കിപാൎക്കുന്നു. വരിക, വരിക, വേഗം വരിക.

എന്ന് യാക്കോബായകൊച്ചൻ.

---

## മനസ്സലിവ്.

"എനിക്കു അവനിൽ മനസ്സലിവുണ്ട്" മൎക്കൊസ് ൮അ- ൨- വാ-

നമ്മുടെകൎത്താവു കാണിച്ചിരിക്കുന്ന മനസ്സലിവു തന്റെ ജനങ്ങൾക്കു എത്രയൊ വിലയേറിയതായ ഉത്തമ മാതൃകയാകുന്നു. ലൊകം മുഴുവനും നിൎഭാഗ്യ സ്ഥിതിയിൽ ആയിപ്പോയതിനെകണ്ടു മനസ്സലിവുണ്ടായി അതിനെ രക്ഷിക്കുന്നതിനായി വന്നു. താൻ സഞ്ചരിച്ചസ്ഥലങ്ങളിലെല്ലാം കഷ്ടമനുഭവിക്കുന്നവരുടെ ദുഃഖശബ്ദങ്ങൾ തന്റെ ചെവികളിൽ പതിഞ്ഞു. അതുകൊണ്ടു എല്ലാടവും സഞ്ചരിച്ചു ഏവൎക്കും സഹായിച്ചു. എല്ലാവരെയും ആശ്വസിപ്പിക്കുന്നതു തനിക്കു സന്തോഷമായിരുന്നു. വ്യസനത്താൽ ആരെങ്കിലും ആവലാധിപറയുന്നതുകേട്ടാൽ ഉടനെ നിന്നു അതു എന്തെന്നു അന്വെഷിക്കും. അന്വെഷിക്കുമ്പൊൾ അതിരററ സ്നേഹസാഗരമാകുന്ന തന്റെ മനസ്സു അലിയും. തങ്ങൾക്കുള്ളവരെ കാണ്മാനും അവരുടെ നടുവിൽ വസിപ്പാനും കഴിയാതെ എ

ല്ലായ്പ്പൊഴും ഗ്രാമത്തിനു വെളിയിൽ കിടക്കുന്ന കുഷ്ഠരൊഗിയെ കണ്ടാലും ദയയായി സംസാരിച്ചു അവനും നന്മചെയ്യും. ഒരിക്കൽ താൻ ഒരു കുഷ്ഠരൊഗിയെ കണ്ടപ്പൊൾ മനസ്സലിഞ്ഞു തന്റെ കൈനീട്ടി അവനെ തൊട്ടു ശുദ്ധമാക്കി. യെറിഹൊയിൽ വഴിയറിയാതെ തപ്പിത്തടഞ്ഞു സഹായത്തിനായി അപെക്ഷിച്ചു കുരുടന്മാരെ കണ്ടപ്പൊൾ യേശു അവരുടെ കണ്ണുകളിൽ തൊട്ടു കാഴ്ചകൊടുത്തു. നായിൻപട്ടണത്തിലെ സാധുവായ വിധവ അവൾക്കു ലോകമഹത്വവും വെളിച്ചവുമായിരുന്ന ഏകപുത്രൻ മരിച്ചു അവനെ സംസ്കാരം ചെയ്വാൻ കൊണ്ടുപോയവരുടെ പിന്നാലെ മഹാദുഃഖത്തോടെ പൊകുന്നതു കണ്ടു മനസ്സലിവു തോന്നി അവളുടെ കരച്ചിലിനെ മാററി. താൻ ഒരിക്കൽ യറൂശലെം "പാഴായി വിടപ്പെടുന്നു" എന്നു പറഞ്ഞു. അതു പറയുമ്പൊൾ താൻ വലിയ ദുഃഖിതനായി തന്റെ കണ്ണുകളിൽനിന്നു കണ്ണുനീരു ധാരയായി ഒഴുകി. ഇപ്രകാരം തന്റെ ശാസനയാകുന്ന മേഘത്തിൽ കൂടിയും മനസ്സലിവാകുന്ന മഴവില്ലിനെ നാം കാണുന്നു.

വായനക്കാരെ. നിങ്ങളുടെ രക്ഷിതാവിനെപ്പൊലെ ഇല്ലെങ്കിലും നിങ്ങൾ അല്പമെങ്കിലും മനസ്സലിവുള്ള വചനങ്ങളും പ്രവൃത്തികളും ഉള്ളവരാകുന്നുവൊ? ലോകത്തിന്റെ അരിഷ്ടാവസ്ഥയെപ്പററി ആലൊചിക്കുമ്പൊൾ അയ്യൊ പാവം എന്നു പറക മാത്രം ചെയ്താൽ മതിയൊ. കഷ്ടതയാൽ വലയുന്ന മനുഷ്യരുടെ വേദനെ ശമിപ്പിക്കുന്നതിനു എന്തെങ്കിലും ചെയ്യണമെന്നുള്ള താല്പൎയ്യം നിങ്ങൾക്കുണ്ടൊ? എന്നൊടു മനസ്സലിയണമെ മനസ്സലിയണമെ എന്നു എത്രയൊ കാൎയ്യങ്ങൾ നിങ്ങളെ നൊക്കി നിലവിളിക്കുന്നു. ആത്മസഹായമററ എണ്ണമില്ലാത്ത അജ്ഞാനികൾ നിങ്ങളുടെ ചുററും ഇല്ലയൊ? ഇവൎക്കു രക്ഷാമാൎഗ്ഗത്തെ അറിയിപ്പാൻ നിങ്ങൾക്കെല്ലാവൎക്കും കഴികയില്ലായിരിക്കാം. പണം കൊണ്ടൊ ദേഹാദ്ധ്വാനം കൊണ്ടൊ കഴിയുന്നിടത്തൊളം അതിലെക്കായി സഹായിക്കെണ്ടയൊ? പകരുന്ന വ്യാധിയാൽ വലയുന്ന ആ ഗ്രാമത്തെ നൊക്കുവിൻ. പട്ടിണിയും വിശപ്പും സഹിച്ചു കഷ്ടപ്പെടുന്ന ആ കുഡുംബത്തെ കാണുവിൻ. നിസ്സഹായികളായ നിങ്ങളുടെ അയല്ക്കാരെ നോക്കുവിൻ. ഈ അനാഥകുട്ടികളെ കാണുവിൻ. ഏകനായി രൊഗം പിടിച്ചു മരണകിടക്കയിൽ കിടക്കുന്ന ആ അഗതിയെ നൊക്കുവിൻ. മക്കളും മരിച്ചു പഴന്തുണിയും ഉടുത്തു യാതൊരു സഹായവുമില്ലാതെ കിടക്കുന്ന ആ സ്ത്രീയെ നൊക്കുവിൻ. ഇപ്രകാരം സമീപത്തും ദൂരത്തും നിങ്ങളിൽ മനസ്സലിവുണ്ടാക്കേണ്ടുന്ന കാൎയ്യങ്ങൾ അനെകമില്ലയൊ? ഒരു ചെമ്പുകാശു മാത്രം കിട്ടിയാൽ അതിനെ പൊൻകട്ടിപൊലെ വിചാരിച്ചു സന്തൊഷത്തൊടെ അംഗീകരിക്കുന്ന ദരിദ്രർ നിങ്ങളുടെ സമീപത്തു എത്രയുണ്ടു? നിങ്ങൾക്കുള്ള സൎവ്വവും ദൈവ മുതലെന്നും അതിനെ ശരിയായി വ്യയം ചെയ്യണമെന്നും നിങ്ങൾ നിരൂപിക്കുന്നു എങ്കിൽ എത്രവലിയ നന്മകൾ നിങ്ങൾക്കു ചെയ്വാൻ കഴിയും. താൻ നിങ്ങൾക്കു ലൊകധനം തന്നിരിക്കുന്നതു അത്യാഗ്രഹികളായി സ്വരൂപിക്കുന്നതിനും നാനാവിധമാക്കി കളയുന്നതിനും അല്ലല്ലൊ. നിങ്ങളുടെ സ്വത്തു

ദൈവം നിങ്ങളെ ഏല്പിച്ചിരിക്കുന്ന ഒരു ട്രസ്റ്റ്മുതലാകുന്നു. ആകയാൽ അതിനെ നിങ്ങളുടെ സ്വേച്ഛയായി അപഹരിച്ചുകൊള്ളാതെ തന്റെ തിരുവിഷ്ടപ്രകാരം മനസ്സലിവോടുകൂടി ഉപയോഗിക്കേണ്ടതാകുന്നു.

നമ്മുടെ കർത്താവു അഗതികളുടെ കുറവു തന്റെ കുറവായിട്ടും അവർക്കുചെയ്യുന്ന സഹായം തനിക്കു സഹായമായും വിചാരിക്കുന്നു. നിങ്ങൾ നിങ്ങളുടെ പേരിനു യോഗ്യമാംവണ്ണം മറ്റുള്ളവരിൽ മനസ്സലിഞ്ഞു എന്തുതന്നെ ചെയ്താലും പുതിയനിയമത്തിൽ പറഞ്ഞിരിക്കുന്ന ആ വിധവയെപ്പോലെ രണ്ടു കാശുമാത്രം ഇട്ടാലും ഒരു പാനപാത്രം തണുത്തവെള്ളം കൊടുത്താലും അതും ഇല്ലാത്ത പക്ഷം സ്നേഹത്തോടെ സംസാരിച്ചാലും ഇതുകളെല്ലാം ജീവന്റെ പുസ്തകത്തിൽ കർത്താവിനു കടം എന്നെഴുതപ്പെടുന്നു. ആ പുസ്തകം തുറക്കപ്പെടുന്ന നാളിൽ താൻ അതിനെ മുതലും പലിശയുംകൂട്ടി നിങ്ങൾക്കു തന്നുതീർക്കയും ചെയ്യും.

“നിങ്ങളും കർത്താവിന്റെ ആ മനസ്സിനെത്തന്നെ ആയുധമായി ധരിപ്പിൻ”. (തുടരും) പി.

---

## സൂചനകൾ

നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഈമാസം ൧൭-ാംനു- സിമ്മനാരിയിൽ എഴുന്നെള്ളി താമസിച്ചുവരുന്നു.

❖ ❖ ❖

തിരുനാൾ—മഹാരാജാവു തിരുമനസ്സിലെ തിരുനാൾ പ്രമാണിച്ചു ഈ മാസം ൨൭-ാംനു- ഈ ആപ്പീസും പൂട്ടപ്പെട്ടു. തിരുമേനി ആയുരാരോഗ്യസമ്പൽ സൌഭാഗ്യാദികളോടുകൂടിയിരിപ്പാൻ ഞങ്ങൾ ഈ സന്ദർഭത്തിൽ ദൈവത്തെപ്രാർത്ഥിക്കുന്നു.

❖ ❖ ❖

ഒരു ഓർമ്മ—കഴിഞ്ഞുപോയ പരിശുദ്ധ ൩-ാമത്തെ പത്രോസ ഇഗ്നാത്യോസ് പാത്രിയർക്കീസുബാവാ തിരുമനസ്സിലെ നിര്യാണദിവസമായിരുന്ന ഈമാസം ൨൭നു- വ്യാഴാഴ്ച പതിവുപോലെ കുർബ്ബാനയും ശുശ്രൂഷകളും സിമ്മനാരിപ്പള്ളിയിൽനടത്തുകയുണ്ടായി.

❖ ❖ ❖

ഒരു ദാനം—മാർ ദീവന്നാസ്യോസ് സിമ്മനാരിയോടുചേർന്ന മനോരമആപ്പീസായി ഉപയോഗിച്ചുവന്ന കെട്ടിടം ക്രിസ്ത്യാനിവിദ്യാർത്ഥികളുടെ സത്രമാക്കി തീർക്കുന്നതിനു നിശ്ചയിച്ചിരിക്കുന്നു. ഈ കെട്ടിടത്തിന്റെ കേടു പോക്കുന്നതിനു കരുണാവാരിധിയായിരിക്കുന്ന വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു ൫൦൦ രൂപാ ദാനംകൊടുത്തിരിക്കുന്നതിൽ ഞങ്ങൾ തിരുമേനിയെ അത്യന്തം അഭിനന്ദിക്കുന്നു.

❖ ❖ ❖

റോമ്മാമതക്കാർ—റോമ്മാസുറിയാനിപ്പള്ളികളെ തൃശ്ശൂർ, എറണാകുളം, ചങ്ങനാശേരി ഇങ്ങനെ മൂന്നു ഇടവകകളായി തിരിച്ചു മേനാച്ചേരിൽ യോഹന്നാൻ കത്തനാർ അവർകളേയും പഴയപറമ്പിൽ ലൂയീസ കത്തനാരവർകളേയും മാക്കിയിൽ മത്തായികത്തനാർ അവർകളേയും മെത്രാൻസ്ഥാനത്തിനു തിരഞ്ഞെടുത്തു ഉറപ്പിച്ചിരിക്കുന്നു. ഒടുവിൽ പറഞ്ഞ ആളിന്റെ അധീനത്തിൽ ചങ്ങനാശെരിയിലെ മെത്രാസനകെട്ടിടവും പലപ്രധാന പള്ളികളും ഉൾപ്പെടുന്നതും ഇദ്ദേഹം തെക്കുംഭാഗത്തിൽ ചേർന്ന ഒരാളായിരിക്കയാലും തർക്കമുണ്ടാകുമെന്നാണ കേൾവി.

❖ ❖ ❖

പിഴതിരുത്തൽ—നിരണം സുവിശേഷപരിശീലന സഭയിൽനിന്നു നിശ്ചയിച്ച പരീക്ഷയുടെയും സമ്മാനത്തിന്റെയും വിവരങ്ങൾ കാണിച്ചു കഴിഞ്ഞ പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന നോട്ടീസിൽ ൨-ാം സമ്മാനം ൫ രൂപാ എന്നെഴുതിയിരിക്കുന്നതു ൩ രൂപാ എന്നു വായിക്കേണ്ടതാണ്. പരീക്ഷകന്മാർ ബ- വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ അവർകളും രാ. രാ. ഇടവഴിക്കൽ പീലിപ്പോസ് അവർകളും ആയിരിക്കുമെന്നുകൂടി പ്രസ്താവിക്കുവാൻ സിക്രട്ടറി എഴുതി അയച്ചിരിക്കുന്നു.

ഒരുപട്ടംകൊട — സുറിയാനിസഭയിൽ മെത്രാനയക്കാരുടെ ചുരുക്കം വളരെ ഉണ്ടു. ദയറായക്കാർ വർദ്ധിക്കുന്നതായാൽ സഭാസംബന്ധമായ പല ജോലികളും വലിയ പ്രയാസംകൂടാതെ നടത്തപ്പെടാം. ഈയിടെ വാഗത്താനത്തുപള്ളി ഇടവകയിൽ ചേന്ന കാരുചിറ ഗീവറുഗീസു ശെമ്മാച്ചൻ അവർകളെ കത്തനാരായും അടുത്തുതന്നെ റമ്പാനായും പട്ടംകെട്ടപ്പെട്ടിരിക്കുന്നതിൽ ഞങ്ങൾ വളരെ സന്തോഷിക്കുന്നു. സ്വാൎത്ഥ്യം ആശേഷം ഉപേക്ഷിച്ചു ദൈവത്തിനായി കല്പിച്ചുകൊടുത്ത ഈ പുതിയ റമ്പാച്ചനെ ഞങ്ങൾ അഭിനന്ദിക്കയും ഇദ്ദേഹത്തെ പിന്തുടരുവാൻ പിന്നാലെ ആളുകൾ ഉണ്ടാകണമെന്നു ആഗ്രഹിക്കയും ചെയ്യുന്നു.

---

## വിദേശവൎത്തമാനങ്ങൾ

റഷ്യാചക്രവൎത്തിയും ചക്രവൎത്തിനിയും ഇംഗ്ലണ്ടിൽനിന്നു ഫ്രാൻസിലേക്കു പോയിരിക്കുന്നു. ബ്രിട്ടീഷുകാരുടെ ൩൨ വലിയ പടക്കപ്പലുകളുടെ അകമ്പടിയോടുകൂടിയാണു ഇംഗ്ലണ്ടിൽനിന്നു യാത്ര പുറപ്പെട്ടതു.

❖ ❖ ❖

അൎമ്മീന്യരോടു തുൎക്കി ഗവൎമ്മെന്റു ചെയ്തു വരുന്ന അക്രമങ്ങളെക്കുറിച്ചു ആലോചിക്കുന്നതിനായി ഗ്രേറ്റ് ബ്രിട്ടനിൽ പലഭാഗങ്ങളിലും കൂടിയ യോഗങ്ങളിൽനിന്നു കഴിഞ്ഞ സെപ്റ്റംബർമാസം ൧൪-ാംനു ആയിരത്തിലധികം കമ്പികൾ ലോഡ സാലിസ്ബറി അവർകൾക്കു അയച്ചിട്ടുള്ളതായി കാണുന്നു.

❖ ❖ ❖

യൂറോപ്പ്, അമ്മെറിക്കാ മുതലായ സ്ഥലങ്ങളിൽ സഞ്ചാരത്തിനു പോയിരുന്ന ചീനാമന്ത്രി ലിഹംഗചാംഗ് അവർകൾ തിരിച്ചു വരുന്നവഴി ജപ്പാനിലെ തലസ്ഥാനമായ യൊക്കോഹാമായിൽ വന്നെത്തിയതിൽ യാതൊരു സല്ക്കാരവും ഉണ്ടായില്ല. അവിടെനിന്നു ടിയൻറസിനിലേക്കു പുറപ്പെട്ടിരിക്കുന്നതായി അറിയുന്നു

❖ ❖ ❖

അമ്മെറിക്കായിലെ ബ്രൂക്ലിൻ പട്ടണത്തിൽ ചാൎല്സിസാണ്ടെൎസ് എന്നുപേരുള്ള പത്തുവയസ്സായ ഒരു വിദ്യാൎത്ഥി തൂക്കത്തിൽ ൮൭ റാത്തൽ ഉള്ളവനും ശരീരപ്രകൃതിയിൽ നന്നാ മെലിഞ്ഞവനും ആയിരിക്കുന്നു- എങ്കിലും മലൎന്നുകിടന്നുകൊണ്ടു ൮൭ റാത്തൽ തൂക്കമുള്ള ഒരു മണി കൈകൊണ്ടും ൩൦൦ റാത്തൽ തൂക്കമുള്ള രണ്ടു മുതിൎന്ന മനുഷ്യർ നില്ക്കുന്ന ഒരു പലക കാൽ കൊണ്ടും പൊക്കുന്നു എന്നു കേൾക്കുന്നു.

❖ ❖ ❖

ഈമാസം ൧൯-ാംനു- രാത്രി ഏകദേശം നാലുമണിക്കു എവിടെ നിന്നൊ ഒരു കടുവാ തിരുവനന്തപുരത്തു കോട്ടയ്ക്കു വടക്കു വശമുള്ള ഒരു വീട്ടിന്റെ പടിപ്പുരയിൽകൂടി കടന്നു പിൻഭാഗത്തെ കയ്യാലചാടി മൂന്നുനാലു പുരയിടങ്ങൾ കടന്നു ഒരുവാഴക്കൂട്ടത്തിൽ കിടപ്പായി. കണ്ടത്തിൽകൂടി കടന്നു പോകുമ്പോൾ പശുവാണെന്നു കരുതി കാവല്ക്കാർ പിടിച്ചുകെട്ടാൻ കയറുമായിചെന്നു. ചീറ്റുകേട്ടു പേടിച്ചുമടങ്ങിപ്പോന്നു. നേരം വെളുത്തപ്പോൾ കാല്പാടുകണ്ടു കടുവായാണെന്നു മനസ്സിലാക്കി അന്വേഷണം തുടങ്ങി- മനുഷ്യരെകണ്ടു കടുവാ വാഴക്കൂട്ടത്തിൽനിന്നു ഇറങ്ങി വേറെ ഒരു പുരയിടത്തിൽ ചാടി വീട്ടിന്റെ തിണ്ണയിൽ കിടന്നിരുന്ന ഒരുആളിന്റെ കൈ കടിച്ചൊടിച്ചു- അനന്തരം കടുവാ ഒരു പണിപ്പുരയുടെ മുകളിൽകയറി കാലും കയ്യും രണ്ടുവശത്തും ഇട്ടുകൊണ്ടു കിടന്നു. പിന്നീടു അവിടെനിന്നുചാടി വേറെ ഒരു പുരയുടെ മുകളിൽകയറി അങ്ങുമിങ്ങും നടക്കുകയും പെട്ടെന്നുചാടി വാഴക്കൂട്ടത്തിൽ പറ്റുകയുംചെയ്തു. അപ്പൊഴെക്കു പോലീസ സൂപ്രണ്ടു അസിസ്റ്റാണ്ടു റസിഡണ്ടു മുതലായവർ തോക്കുംകൊണ്ടു ഹാജരായി. ഇതിനിടയിൽ കടുവാ ഒരുശൂദ്രനെ പിടികൂടി. ഉടനെ മിസ്റ്റർ ബെൻസലി ഒരു വെടിവച്ചു. ഭാഗ്യദോഷത്താൽ ഇതു കടുവായ്ക്കു കൊള്ളാതെ സാധുവായ ശൂദ്രനാണു കൊണ്ടതു. വെടിവച്ചപ്പോൾ കടുവാ മിസ്റ്റർ ബെൻസലിയുടെ നേൎക്കു ചാടി- ഈ ക്ഷണത്തിൽ അസിസ്റ്റാണ്ടു റസിഡണ്ടിന്റെ കൂടെ ഉണ്ടായിരുന്ന ഒരാൾ ഒരുവെടിവച്ചു- അതു എങ്ങും പിഴയ്ക്കാതെ കടുവായുടെ ചങ്കിനുതന്നെകൊണ്ടു ചത്തുവീഴുകയുംചെയ്തു- ശൂദ്രനും ചത്തുപോയി- നെയ്യാറ്റുങ്കരനിന്നു ഒരു കടുവാ വടക്കോട്ടു പുറപ്പെട്ടു ഒരു മാസമായി വഴിക്കു വളരെ ഉപദ്രവങ്ങൾ ചെയ്തുവരുന്നുണ്ടായിരുന്നു- ഇപ്പോൾ വെടിവെച്ചു കൊന്നതു അതിനെ തന്നെയാണത്രെ-

# പഞ്ചാംഗം

## ൧൮൯൬- തെശ്രീൻക്കീം (തുലാം)

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൩ | ൨൯ | ചൊ | |
| ൨ | ൧൪ | ൩൦ | ബു | |
| ൩ | ൧൫ | ൩൧ | വ്യാ | |
| ൪ | ൧൬ | ൧ | വെ | |
| ൫ | ൧൭ | ൨ | ശ | ൬-ാംനു- സ്ലീ- പിമ്പ- ൪-ാം ഞാ- വായന- ലൂക്കൊ- ൧൬ അ- ൧൩—൧൮ |
| ൬ | ൧൮ | ൩ | ഞ | |
| ൭ | ൧൯ | ൪ | തി | |
| ൮ | ൨൦ | ൫ | ചൊ | ൧൩-ാംനു- സ്ലീ- പിമ്പ ൫-ാം ഞാ- വായന മത്താ- ൨൩ അ- ൧—൧൨ |
| ൯ | ൨൧ | ൬ | ബു | |
| ൧൦ | ഒക്ടോബർ ൨൨ | ൭ | വ്യാ | |
| ൧൧ | ൨൩ | ൮ | വെ | |
| ൧൨ | ൨൪ | ൯ | ശ | ൨൦-ാംനു- സ്ലീ- പ ൬-ാം ഞാ- വായന ലൂക്കൊ- ൧൮ അ- ൧൮—൨൭ |
| ൧൩ | ൨൫ | ൧൦ | ഞ | |
| ൧൪ | ൨൬ | ൧൧ | തി | |
| തെശ്രീൻക്കീം ൧൫ | ൨൭ | ൧൨ | ചൊ | |
| ൧൬ | ൨൮ | ൧൩ | ബു | ൨൭-ാംനു- സ്ലീ- പിമ്പ ൭-ാം ഞാ- വായന മത്താ- ൫ അ- ൨൧—൨൬ |
| ൧൭ | ൨൯ | ൧൪ | വ്യാ | |
| ൧൮ | ൩൦ | തുലാം ൧൫ | വെ | |
| ൧൯ | ൩൧ | ൧൬ | ശ | |
| ൨൦ | ൧ | ൧൭ | ഞ | |
| ൨൧ | ൨ | ൧൮ | തി | |
| ൨൨ | ൩ | ൧൯ | ചൊ | |
| ൨൩ | നവംബർ ൪ | ൨൦ | ബു | |
| ൨൪ | ൫ | ൨൧ | വ്യാ | |
| ൨൫ | ൬ | ൨൨ | വെ | |
| ൨൬ | ൭ | ൨൩ | ശ | |
| ൨൭ | ൮ | ൨൪ | ഞ | |
| ൨൮ | ൯ | ൨൫ | തി | |
| ൨൯ | ൧൦ | ൨൬ | ചൊ | |
| ൩൦ | ൧൧ | ൨൭ | ബു | |
| ൩൧ | ൧൨ | ൨൮ | വ്യാ | |

## പത്രികവില വിവരം.

| | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൨ | ൫൭ |
| ഒററപ്രതിക്കു | | ൭ |

### പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ൦ | ൩. |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൨ൾ |

## NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണവും കോട്ടയത്തു മാർത്തോമ്മാസ് അച്ചുക്കൂട്ടം മാനേജർക്കു മേൽവിലാസം വെച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്ടാമ്പായൊ തപാൽ സ്ടാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വെച്ചു തരേണ്ടതാകുന്നു.

### വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൧- മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിട്ടപ്പെടുത്തുന്നു.

## പരസ്യം

വരിപ്പണം എത്തിച്ചുതരുവാൻ ഞങ്ങളുടെ വായനക്കാരിൽ ചിലർ ചെയ്യുന്ന ഉദാസീനതയെക്കുറിച്ചു പലപ്പോഴും ഓർപ്പിച്ചിട്ടുണ്ടല്ലൊ. ഇതുകൊണ്ടു ഇവരിൽ ചിലർക്കു ഒരു ഇളക്കവും തട്ടുന്നതായി കാണുന്നില്ല. ഞങ്ങൾക്കു ഉപേക്ഷിക്കാവുന്നതല്ല. അച്ചടിക്കാർക്കു ശമ്പളവും സാമാനങ്ങൾക്കു വിലയും ശരിയായി കൊടുത്താണ പത്രിക അച്ചടിച്ചു അയക്കുന്നതു. വീഴ്ചക്കാരായി കാണപ്പെടുന്നവർക്കു ഇനിമുറപ്രകാരം നോട്ടീസും പിന്നാലെ അവരുടെമേൽ അന്യായവും ഉണ്ടാകുന്നതാണെന്നു ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നു. മ. ഇ. പ. മാനേജർ.

MAR THOMAS PRESS,

KOTTAYAM.